പുസ്തകം ൧൪]                                                  [ലക്കം ൧

൧൯൦൬-ന്നു ൧൦൮൧ മകരമാസം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ചചെയ്യാൻ സംഗതി വരരുതു്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ
റവീ. ജീ. കൊച്ചുമ്മൻ.

Mar Thomas Press, Cottayam.

# പഞ്ചാംഗം

൧൯൦൩. കുംഭം ൧൦൭൮

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൪ | ൩ | ചൊ | |
| ൨ | ൧൫ | ൪ | ബു | ൨-നു— മായൽത്തൊ (കർത്താവിനെ ദേവാലയത്തിൽ കാഴ്ചവച്ചനാൾ മാറാനായ) |
| ൩ | ൧൬ | ൫ | വ്യാ | ൩-നു— മാർ ബർസൌമായുടെ ഓൎമ്മ. |
| ൪ | ൧൭ | ൬ | വെ | ൬-നു— ദനഹായുടെശേഷം ൪-ാം ഞായറാഴ്ച. |
| ൫ | ൧൮ | ൭ | ശ | ൭-നു— മൂന്നു നോമ്പാരംഭം. |
| ൬ | ൧൯ | ൮ | ഞാ | ൮-നു— മാർ സേവേറിയോസ പാത്രിയക്കീസിന്റെ ഓൎമ്മ. |
| ൭ | ൨൦ | ൯ | തി | ൧൦-നു— മൂന്നുനോമ്പു വീടൽ. |
| ൮ | ൨൧ | ൧൦ | ചൊ | ൧൩-നു— മരിച്ചുപോയ പട്ടക്കാരുടെ ഓൎമ്മ. |
| ൯ | ൨൨ | ൧൧ | ബു | ൨൦-നു— സകല മരിച്ചവരുടെയും ഓൎമ്മ. |
| ൧൦ | ൨൩ | ൧൨ | വ്യാ | ൨൭-നു— കൊത്തിനെ വലിയനോമ്പിന്റെ ൧-ാം ഞാ. |
| ൧൧ | ൨൪ | ൧൩ | വെ | ൨൮-നു— ശുബ്ബുക്കൊനൊ. |
| ൧൨ | ൨൫ | ൧൪ | ശ | |
| ൧൩ | ൨൬ | ൧൫ | ഞാ | |
| ൧൪ | ൨൭ | ൧൬ | തി | |
| ൧൫ | ൨൮ | ൧൭ | ചൊ | |
| ൧൬ | ൧ | ൧൮ | ബു | |
| ൧൭ | ൨ | ൧൯ | വ്യാ | |
| ൧൮ | ൩ | ൨൦ | വെ | |
| ൧൯ | ൪ | ൨൧ | ശ | |
| ൨൦ | ൫ | ൨൨ | ഞാ | |
| ൨൧ | ൬ | ൨൩ | തി | |
| ൨൨ | ൭ | ൨൪ | ചൊ | |
| ൨൩ | ൮ | ൨൫ | ബു | |
| ൨൪ | ൯ | ൨൬ | വ്യാ | |
| ൨൫ | ൧൦ | ൨൭ | വെ | |
| ൨൬ | ൧൧ | ൨൮ | ശ | |
| ൨൭ | ൧൨ | ൨൯ | ഞാ | |
| ൨൮ | ൧൩ | ൩൦ | തി | |

(Column labels printed vertically: സുറിയാനി — ശുബാട്; ഇംഗ്ലീഷ് — ഫെബ്രുവരി (൧൪–൨൮), മാർച്ച് (൧–൧൩); മലയാളം — കുംഭം)

# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൪ | ൧൯൦൫ കോന്തൻഫ്രേയി | ലക്കം ൧


## പ്രസംഗം.

(മുമ്പു അയച്ചുതന്ന ലേഖനത്തിന്റെ തുടൎച്ച.)

സത്യ വിശ്വാസത്തിൻ കോട്ടയെ അധഃപതനം ചെയ്യുന്നതും വിശ്വാസികളെ സംശയിപ്പിക്കുന്നതും അസ്ഥിരന്മാരാക്കിത്തീൎക്കുന്നതുമായിരിക്കുന്ന വേറൊരു പ്രയോഗത്തെ കാണ്മിൻ. ഇതും സാധാരണ ബുദ്ധികൾക്കു ഗ്രഹിപ്പാൻ കഴിയാത്തതും ഗൂഢതരമായിരിക്കുന്നതുമായ ഒരുവക പ്രയോഗം തന്നെ എന്നാൽ അതിനെ നിഷ്പ്രയാസേന ഗ്രഹിപ്പാൻ വേണ്ടി ന്യായാധിപതികളുടെ പുസ്തകം ൧൬ാമദ്ധ്യായത്തിൽ വിവരിക്കുന്ന ശിംശോൻ എന്നയാളിന്റെ കഥയെ ഉദാഹരണപ്പെടുത്തുന്നതു ഉപയുക്തമെന്നു കരുതി ചുരുക്കം താഴെ ചേൎക്കുന്നു

എങ്ങിനെയെന്നാൽ ശിംശോൻ എന്ന ആൾ ജനനത്തിങ്കലെ ദൈവത്താൽ സാധാരണ മനുഷ്യരിൽ നിന്നു വേർതിരിക്കപ്പെട്ടവനും തന്നിമിത്തം ഇതര സഹായമെന്യെ അസാധാരണ ശക്തിയുള്ളവനും തന്റെ ജീവിതകാലത്തിൽ പലസ്ത്യരുടെ എതിരാളിയുമായിരിക്കുന്നു. താനും പലസ്ത്യരും തമ്മിലുള്ള എതിൎപ്പുകളിൽ പലസ്ത്യൎക്കു തന്റെ മേൽ ജയപ്രാപ്തിയുണ്ടായിട്ടില്ല. നേരെമറിച്ചു താൻ പല മല്ലത്വങ്ങൾ പ്രവൃത്തിക്കയും ജയവീരനായി തീരുകയുമാണു ചെയ്തിട്ടുള്ളതു. ഇങ്ങിനെ വിസ്മയകരമായിരിക്കുന്ന ഒരു ദിവ്യ ശക്തി തന്നിൽ വ്യാപിക്കത്തക്കവണ്ണം തന്നിൽ കാണപ്പെട്ടിരുന്ന ഒരു ലക്ഷ്യം എന്തെന്നു വെച്ചാൽ ഒരിക്കലും കത്രിക്കപ്പെട്ടു കൂടാത്തതും ദൈവത്താൽ നൽകപ്പെട്ടിരുന്നതുമായി തന്റെ ശിരസ്സിലുണ്ടായിരുന്ന ഏഴു ജടകൾ മാത്രമാണു. എന്നാൽ ഈ ജടകൾ കാരണമായി ശക്തി തന്നിൽ വ്യാപിക്കുന്നു എന്നുള്ള വാസ്തവം പലസ്ത്യൎക്കു അറിയപ്പെട്ടിട്ടില്ലായിരുന്നു. അങ്ങിനെയിരിക്കുമ്പോൾ തന്റെ നാശത്തിന്നും തോൽവിക്കും ഹേതുവായിട്ടു ന്യായരഹിതമായി ഒരു സ്ത്രീയെ സ്നേഹിപ്പാനിടവന്നു. ശത്രുക്കളായ പലസ്ത്യർ ഇതു ഗ്രഹിച്ചപ്പോൾ ആ സ്ത്രീമുഖാന്തരം ശിംശോനെ പാട്ടിലാക്കുന്നതിന്നു അവളെ ശിപാൎശി ചെയ്തു.

കൈക്കൂലി നിശ്ചയിച്ചുകൊടുത്തു. തന്റെ നിർബ്ബന്ധം അവൾ നന്നാ പ്രായേണ സംഗതി ഗ്രഹിച്ചിട്ട ശിംശോന്റെ ശക്തിക്കു കാരണമായ ഏഴു ജടകളെയും കത്രിച്ചു ഉടനെ ആ ശക്തി തന്നെ വിട്ടുമാറുകയാൽ ശത്രുക്കളാൽ ബന്ധിക്കപ്പെട്ടവനും നയനഹീനനാക്കപ്പെട്ടവനും മറ്റും സംഗതി വന്നു എന്നതാണു കഥ.

എന്നാൽ നമ്മുടെ സുറിയാനി സഭയെക്കുറിച്ചു ഒരു വിധം ആലോചിക്കുമ്പോൾ ടി. കഥയിൽ പറയുന്ന ശിംശോനെപ്പോലെ വൎത്തമാനകാലംവരെയും ദൈവത്താൽ മാത്രം ശക്തിപ്പെട്ടു തറപ്പെട്ടുപോരുന്നതല്ലാതെ രാജാക്കന്മാരാലൊ മറ്റു വിധത്തിലൊ നിലനിൎത്തപ്പെട്ടിട്ടില്ലെന്നു തന്നെ പറയാം. പലപ്പോഴും പല തരത്തിലുള്ള ഉപദ്രവങ്ങളുണ്ടായിട്ടും ദൈവം അതിനു കൊടുത്തിരുന്ന ദിവ്യാത്മശക്തി നിമിത്തം അപജയപ്പെടാതിരിക്കുന്നതു നോക്കുമ്പോൾ ശിംശോന്റെ ശക്തിയിലെന്നപോലെ ഈ ശക്തിയിലും വളരെ അതിശയിക്കേണ്ടതായിരിക്കുന്നു. എന്നാൽ ശിംശോന്റെ ശക്തിയുടെ ആത്മാവു അവന്റെ ശിരസ്സിലുള്ള ഏഴു ജടകളിൽ വസിക്കത്തക്കവണ്ണം ദൈവം നിശ്ചയിച്ചപ്രകാരം തന്നെ സഭയിലും ശത്രുക്കളാൽ ജയിക്കപ്പെടുവാൻ കഴിയാത്തവിധത്തിൽ പരിശുദ്ധാത്മശക്തി അതിൽ വസിക്കത്തക്കവണ്ണം ഏഴു ജടകളെ കൊടുത്തിട്ടുണ്ടു. അതായതു ഏഴു കൂദാശകളാകുന്നു. ൧. ജ്ഞാനസ്നാന, ൨. വിശുദ്ധ മൂറോൻ, ൩. രോഗികളുടെ തൈലാഭിഷേകം, ൪. പട്ടത്വം, ൫. കുമ്പസാരം, ൬. കുൎബ്ബാന, ൭. വിവാഹ കൂദാശ. എന്നാൽ ശിംശോന്റെ ജടകൾ കത്രിക്കപ്പെടാതിരുന്നപ്പോഴൊക്കെ അതിൽ ശക്തി വസിച്ചിരിക്കും എന്നു പിൻസംഭവം കൊണ്ടു തെളിയുന്നു. അതായതു ജടകൾ കത്രിക്കപ്പെട്ടപ്പോൾ ശക്തി പൊയ്പോകുന്നു. അപ്പോൾ കത്രിക്കപ്പെടാതിരുന്നെങ്കിൽ പോകുമായിരുന്നില്ല. അതുപോലെതന്നെ സഭയും മേല്പറഞ്ഞ ഏഴു കൂദാശകൾ ബന്ധിക്കപ്പെട്ടുകൂടാത്ത അവസ്ഥയിൽ നൽകപ്പെട്ടിട്ടുള്ളതും ആ കൎമ്മങ്ങൾവഴിയായി വിശ്വാസികളിൽ പരിശുദ്ധാത്മശക്തി വ്യാപാരം ചെയ്യുന്നതുമാകുന്നു. അല്ലാതെ പെന്തിക്കോസ്തിലിറങ്ങിയ പരിശുദ്ധാത്മാവുടനെ കയറിപ്പോകയും പിന്നീടു ആവശ്യംപോലെ സ്വൎഗ്ഗത്തിൽ നിന്നിറങ്ങി വരികയുമല്ല. പിന്നെയൊ എന്നേക്കും സഭയിൽ വസിക്കേണ്ടുന്നതിന്നും സത്യത്തിൽ നടത്തേണ്ടുന്നതിന്നുമായി പെന്തിക്കോസ്തിൽ താനിറങ്ങി. യോഹ. ൧൪-൧൬; ൧൬-൧൩. ടി. കൂദാശകൾ വഴി വിശ്വാസികളിൽ വ്യാപരിക്കുന്നു. എന്നാൽ പരിശുദ്ധാത്മാവാം ദൈവം കൂദാശകൾ വഴി ഓരോ വിശ്വാസികളിലും വ്യാപാരം ചെയ്യുന്നു എന്നുള്ള വിശ്വാസത്തിന്മേലും പരിശുദ്ധാത്മാവിന്റെ ഉപദേശത്തോടു കൂടിയും അപ്പോസ്തോല പിതാക്കളും പിൻഗാ

ശികളായ പിതാക്കന്മാരും മേല്പറഞ്ഞ ഏഴു കൂദാശകളെയും അടി
സ്ഥാനം ചെയ്തു ക്രമപ്പെടുത്തി. ഇതാണു സഭയുടെ കെട്ടുപണി എ
ന്നു ലേഖനത്തിൽ പറയുന്നതു. അല്ലാതെ ഇതു ഒരു വഴിപാടായോ
ഒന്നിലധികം ആളുകളുടെയോ സ്വയകൃതിയല്ല. ഇപ്പോൾ ചി
ല വിദ്വാന്മാർ സ്വയമായി വ്യാഖ്യാനിച്ചപ്പോൾ ഇവകളെ ഭേ
ദം ചെയ്യണമെന്നു തോന്നിപ്പോയതിന്റെ കാരണം താഴെ പറയു
ന്നതാണ്. അതെന്തെന്നു വച്ചാൽ പിശാചിന്റെ ബലത്തെ കെടുത്തു
ന്നതിനു തക്ക മാർഗ്ഗം കണ്ടുപിടിച്ചു പ്രവൃത്തിക്കേണ്ടതു തന്റെ ശത്രു
കൾക്കു എത്രയും ആവശ്യമായി വന്നപ്രകാരം തന്നെ സാത്താനി
സഭയുടെ എതിരാളികൾക്കും സഭയെ ദുർബ്ബലപ്പെടുത്തുന്നതിനു ത
ക്ക മാർഗ്ഗം കണ്ടുപിടിക്കേണ്ടതു ആവശ്യമായി വന്നു. പിശാചിന്റെ
ശക്തി തന്റെ ജയങ്ങളിൽ ആയിരുന്നു എന്നു പലന്യർ ഗ്രഹി
ച്ചപ്രകാരം സഭയുടെ ശക്തി ടി. കൂദാശകളിലാണെന്നു ഗ്രഹിച്ച
പ്പോൾ ആയതുങ്ങളിൽ ഓരോന്നിനെ ചേർപ്പിപ്പാനുത്സാഹിച്ചു വരികയാ
ണ്. പിശാചിന്റെ ജയങ്ങൾ ഏതു പ്രകാരം കെടുപ്പാൻ തരം കി
ട്ടിയോ ആ പ്രകാരം തന്നെ ഈ സഭയിലുൾപ്പെട്ടിരിക്കുന്ന ചില
ശിഷ്യന്മാർ വഞ്ചിക്കപ്പെടുക നിമിത്തം നയനഹീനത്വം ഭവി
ക്കയും മറ്റും ചെയ്കയാൽ മേല്പറഞ്ഞ വ്യാഖ്യാനങ്ങൾ തോന്നി
പോകുന്നതാണ്.

പിശാചു കുരുടനാക്കപ്പെട്ടതിന്റെ ശേഷം തപ്പിനടക്കുന്ന
തല്ലാതെ സ്ഥിരമായി നടക്കുന്നില്ല. ചിലപ്പോൾ തനിക്കുപദ്രവം
വരുന്ന വസ്തുവിന്മേൽ പിടിച്ചുപോകും. അതുപോലെ തങ്ങളുടെ
ജയങ്ങളെ കെടുപ്പാൻ സംഗതി വരുത്തിയ പിശാചന്മാരും തപ്പു
തലാണു. സ്ഥിരമില്ല. പിശാചു തപ്പുന്നതും തടയുന്നതും കണ്ടി
ട്ടു കാഴ്ചക്കാർ ഉല്ലസിക്കുന്നു. ടി. പിശാചന്മാരെ കണ്ടവർ എന്തു
പറയുന്നു. കുരുടു പിടിച്ച പിശാചുകൾ എന്നു പേർ വിളിക്കുന്നു. ഹാ
എന്തു ചെയ്യാം ഇവരെ കാണുന്നവർ അങ്ങിനെ വിളിക്കുന്നതി
ൽ ആശ്ചര്യപ്പെടുവാനില്ല. എന്തെന്നാൽ ഇവരെ തപ്പൽ തീ
ർന്നിട്ടില്ലല്ലോ. ഓരോ പ്രതിഷ്ഠയാണു. കാരണത്തിനു എത്ര കാര
ണമുണ്ട്. എന്തെന്നുവെച്ചാൽ ചിലർ ടി കൂദാശകളെ രീതി മാ
റ്റി സ്വീകരിക്കുന്നു. മറ്റു ചിലർ ഏതാനും മാത്രം മതിയെന്നു അ
ഭിപ്രായപ്പെടുന്നു. ചിലർ ഇവ പ്രയോജനമില്ലാത്ത വെറും ക
ർമ്മങ്ങൾ മാത്രം എന്നു വിചാരിക്കുന്നു. ചിലർ തങ്ങൾക്കു കൈകൊ
ണ്ടു തീർപ്പാൻ സ്ഥാനം അസാധ്യമാണെന്നു തോന്നി മാറി മുണ്ടുന്നു. അ
തു കണ്ടപ്പോൾ മറ്റു ചിലർക്കു അസൂയ തോന്നീട്ടാ എന്തോ വ
ക്രമം വേദനത്തോട്യോടായി കാഴ്ചക്കു തോന്നുവാൻ ഇടവന്നതിനെ
പ്പറ്റി അവസരത്തിൽ ഞാൻ ഓർത്തു. എങ്ങിനെയെന്നാൽ കഴിഞ്ഞ
പേരവിൽ ടി മുഞ്ഞനാർ അയിത്തു മണ്ണറപ്പുരത്തു ഒരു പന്തൽ

കെട്ടിവിച്ചുതുടങ്ങി. അപ്പോൾ പ്രസംഗകൊതയന്മാർ വലയിലകപ്പെട്ടുതുടങ്ങി ഇതു കണ്ടാറെ ഒട്ടും സഹിയാഞ്ഞു നാലുവഴിക്കു ആളുകൾ ഇറങ്ങിവിരോധിക്കയും കല്പന വായിക്കയും ചെയ്തു പൂർത്തിയായി ഒടുവിൽ ടി. പന്തലിൽ വച്ചുതന്നെ ഒരു പ്രസംഗം നടത്തുന്നതിനു പന്തലുടമസ്ഥരോടനുവാദം ചോദിച്ചതിൽ അനുവാദം കിട്ടാതെയിരുന്നു. വളരെ പ്രയാസത്തോടുകൂടെ ഒരുവിധം ആളുകളെ തടുക്കവാൽ ഒരു വിച്ഛിന്നതരമാകാതെ പോയി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. എങ്കിലും തൂപല്യ കുറയുന്നില്ല. ചിലക്കു കുർബ്ബാന പകുതി മതി, ചിലക്കു ഒന്നുമാത്രമാണു. ചിലക്കു ശരീരവും രക്തവുമാണെങ്കിലും രണ്ടായിട്ടു വേണം. ചിലക്കു പട്ടത്വത്തിന്റെ വേണ്ടാ. മറ്റു ചിലക്കു ഒന്നൊഴിച്ചു ശേഷം സ്ഥാനങ്ങളെല്ലാം വേണം. ചിലക്കു പള്ളിയും പള്ളിക്രമവും വേണ്ടാ. കൂട്ടവും പ്രാർത്ഥനയും പ്രസംഗവും പോരെങ്കിൽ കാലക്രമവും മതി. ഇങ്ങനെയിതു പറഞ്ഞവസാനിപ്പിക്കുന്നു. കൈതാങ്ങുകൊടുക്കുന്ന കൊമ്പനെയൊ കുമ്പനെയൊ പുറകെ ഒക്കെ ചാടിയും വീണും തപ്പിനടക്കുന്ന കൂട്ടത്തിൽ വടക്കുംവന്ന വശ്ശായതാണു. തങ്ങൾക്കുതന്നെ യാതൊരു സ്ഥിരതയും ഇല്ലാതെ മറ്റുള്ളവരെ പരിഹാസം ചെയ്യുന്നു പോൽ. ഇതു കണ്ടു ഭ്രമിക്കണമെന്നില്ല വൃക്ഷം ഫലത്താലറിയുന്ന പ്രകാരം ഈ കൂട്ടരെയും ഫലത്താലറിയത്തെ. നോമ്പു മുതലായ ആചാരങ്ങൾ വെറുപ്പായിരിക്കുന്ന ദൈവാത്മാവുണ്ടോ. ഉടനെ കുറച്ചു മോക്ഷം വേണ്ടുന്നവർ പിതാക്കന്മാരുടെ കാനോനകൾ എന്നുള്ള ശബ്ദം കേൾക്കുന്നതു മഹാ വെറുപ്പായും അല്ലെ പോകു. അതാശ്ചര്യമെന്നു തോന്നുവാനില്ല. എന്തെന്നുവച്ചാൽ പിതാക്കന്മാരെയും കാനോനകളെയും കൊണ്ടു നടന്നാൽ ചില സംഗതികളെല്ലാം വെറും നാടകരീതി ആയിരിക്കയില്ലെ. ചെയ്തുപോയ സത്യത്തെ പാലിച്ചിരുന്നെങ്കിൽ കഥയെങ്ങിനെയായി ഭവിച്ചേനെ എന്നുള്ളതു വായനക്കാർ ചിന്തിച്ചറിയേണ്ടതാണു.

ഇനിയും ടി. ക്രമങ്ങളെ സംബന്ധിച്ചുണ്ടാകുന്ന തർക്കങ്ങളുടെ ആന്തരം എന്താണെന്നു ശരിയായി ഗ്രഹിക്കത്തക്കവണ്ണം അതിൽ ഒരു സംഗതിയെ പറ്റി ചിന്തിക്കുമ്പോൾ കാര്യം ബോധപ്പെടുന്നതാണു. അതിനാൽ വിശുദ്ധ കുർബ്ബാനയെ സംബന്ധിച്ചു തന്നെ അല്പം ചിന്തിക്കാം.

൧-ാം സംഗതിയെ നവീകരിച്ചപ്പോൾ വന്ന കുറവു എന്തെന്നുവച്ചാൽ. ൧. കുർബ്ബാനയിലുള്ള അപ്പം വീഞ്ഞും ശരീരരക്തങ്ങളല്ല. പിന്നെയൊ കർത്താവിന്റെ ശരീരരക്തങ്ങളുടെ സാദൃശ്യയാകുന്ന വെറും അപ്പവും വീഞ്ഞുമാകുന്നു. ൨. അതിനെ ഭക്ഷിച്ചു കുടിക്കുന്നതുകൊണ്ടു പാപമോചനമുണ്ടാകുന്നതല്ല. ൩. കർത്താ

വു അപ്പൊസ്തൊലന്മാൎക്കു കൊടുത്തതു രണ്ടായിട്ടാണ. അതുകൊണ്ടു നാമും രണ്ടായി കൊടുക്കയും അനുഭവിക്കയും വെണം. ഇതുകൾക്കാധാരം വെദപുസ്തകം മാത്രമല്ലാതെ പിതാക്കന്മാരുടെയൊന്നൊന്നും എടുത്തു കൂടാ എങ്കിലും വെദപുസ്തകത്തിൽ പറഞ്ഞിട്ടില്ലാത്ത ത്രൊസൊനാറിസ്, തസ്ലീത്താ, ശീലക്കൂട്ടം, കാപ്പ, ധൂപക്കുററി, ശീലമുടി, പത്രശിൻ, മസ്സനപ്പാ മുതലായി അവരവൎക്കു വെണ്ടതൊക്കയും ഭംഗിയുള്ളതാകകൊണ്ടു അതു വെണം. തക്സാ മാത്രം തിരുത്തിയാൽ മതിയായി. പട്ടത്വത്തിന്റെ കാനൊനും മററും പിതാക്കന്മാൎക്കു മദ്ധ്യ വെച്ചപ്പൊൾ വെദപുസ്തകത്തിൽനിന്ന തെറ്റിപ്പൊയ്ക്കൊണ്ടു വെദപുസ്തകപ്രകാരം ഒന്നു നവീകരിക്കണ്ടിവന്നു. എന്നാൽ വെദപുസ്തകം ഒരു സത്യപ്രമാണമാണെന്ന ആര പറഞ്ഞുതന്നു എന്നു ചൊദ്യമിട്ടാൽ വെദപുസ്തകം തന്നെ പറയുന്നുണ്ടല്ലൊ എന്നാണുത്തരം. സാമാന്യം ഒരു സത്യപ്രമാണമാണെന്ന അതിൽ തന്നെ പറഞ്ഞിട്ടുണ്ടെങ്കിൽ എന്തു വിശ്വസിക്കണമെന്ന ചൊദിക്കുമ്പൊൾ മുട്ടിമാപ്പു പിതാക്കന്മാരുപദെശിച്ചുതന്ന എന്ന പറവാൻ മനസ്സില്ലാ. അതുകൊണ്ടു മെല്പറഞ്ഞ കുൎബ്ബാനയെ സംബന്ധിച്ചുള്ള ഉപദെശം വെദാനുസരണമാണൊയെന്ന വെദപുസ്തകംകൊണ്ടു തന്നെ ഒന്ന പരിശൊധിച്ചു നൊക്കാം.

൫. കുൎബ്ബാനയിലുള്ള അപ്പവും വീഞ്ഞും ശരീരരക്തങ്ങളാണൊ. മത്താ. ൨൬ അ. ൨൬. ൨൭. ൨൮. വാക്യങ്ങൾ. ഇവിടെ പറയുന്നതു എന്റെ ശരീരത്തിന്റെ ഓൎമ്മയുടെ അപ്പം എന്നും എന്റെ രക്തത്തിന്റെ ഓൎമ്മയുടെ വീഞ്ഞെന്നുമല്ലാ. പിന്നെയൊ കൎത്താവു തന്റെ തൃക്കൈയിൽ അപ്പം എടുത്തുവെച്ചുകൊണ്ടു ഇതു എന്റെ ശരീരമെന്നും വീഞ്ഞു എടുത്തുകൊണ്ടു ഇതു എന്റെ രക്തമെന്നും ഒട്ടും സന്ദെഹം കൂടാതെ കല്പിച്ചു. അപ്പൊൾ വസ്തുവിത്യാസപ്പെടുത്തുമില്ലാ. അതിനാൽ നാമെന്താണ അനുമാനിക്കെണ്ടതു? വസ്തുഭെദം വരുത്തുവാൻ തന്റെ വചനത്തിനു ശക്തിയില്ലെന്നൊ ഓരൊ സൃഷ്ടികളെയും തന്റെ വചനത്താൽ ഇല്ലായ്മയിൽനിന്ന സൃഷ്ടിച്ചു എന്നു നാം വിശ്വസിക്കുമെങ്കിൽ ഈ കാൎയ്യത്തിൽ വസ്തു ഭെദപ്പെടുത്തണമെന്നുള്ള കരുതലൊടു കൂടെ താൻ കല്പിച്ചതായിരുന്നാൽ അങ്ങിനെ സംഭവിക്കയില്ലെന്നല്ല വിശ്വസിക്കെണ്ടതു. അതുകൊണ്ടെന്താണ വരുന്നതു. അങ്ങിനെ വസ്തുഭെദം വരുത്തണമെന്ന തനിക്കുദ്ദെശമില്ലായിരുന്നു എന്നും താനെടുത്തിട്ടുള്ള അപ്പത്തെയും വീഞ്ഞിനെയും വിശ്വാസത്തിൽ തന്റെ സ്വന്ത ശരീരരക്തങ്ങളാക്കി ഭക്ഷിക്കണമെന്നുള്ള ബലമായ ഉദ്ദെശം തനിക്കുണ്ടായിരുന്നു എന്നും തെളിയുന്നു. അപ്പൊൾ ഈ കാൎയ്യത്തെ സത്യമായി നിശ്ചയിച്ചു കൎത്താവു ഈ വസ്തുക്കളെ ചൂണ്ടി

എന്റെ ശരീരം തന്നെ എന്നും എന്റെ രക്തമെന്നും യാതൊരു സംശയ പാദവും കൂടാതെ തീൎച്ചയായി കല്പിച്ചതു കൊണ്ടു വാസ്ത വത്തിൽ ശരീരരക്തങ്ങളല്ലാതെന്നു എങ്ങിനെ വാദിപ്പാൻ കഴി യും. സ്വീകരിക്കുന്ന ആളും നിശ്ചയിച്ച ആളും ഒന്നല്ലെ. സ്വീകാ രത്തിൽ നല്ല വേല ഇരിക്കുമ്പോൾ വസ്തു ഭേദത്തിന്നു എന്താണു വിഘ്നം. അതുകൊണ്ടു ഈ നിയമത്തെ നിശ്ചയിച്ചവനായ ദൈ വപുത്രനിലും തന്റെ തിരുവചനത്തിലും പൂൎണ്ണമായ വിശ്വാസ മുള്ള ഒരുത്തനു തന്റെ കല്പനക്കു പൂൎണ്ണമായി പ്രമാണിപ്പാനും കല്പനയെ ദുൎബ്ബലപ്പെടുത്തുവാനും കഴിയുന്നതല്ലാ. കല്പിച്ചതുപോ ലെ വിശ്വസിക്കുന്നതല്ല അനുസരണം. അല്ലാതുള്ളതു ഹവ്വാ യെ തെറ്റിച്ച സമ്പ്രദായമാണു. തിന്നരുതെന്നു നിശ്ചയമായി കല്പിച്ചിട്ടുണ്ടോ. എന്നതുപോലെ ഇതുതന്നെ ശരീരരക്തമെന്നു വിശ്വസിക്കണമൊ. എന്നാണു ചോദ്യം. അതെ അങ്ങിനെ കല്പി ച്ചിരിക്കുന്നതുകൊണ്ടു അങ്ങിനെ തന്നെ വിശ്വസിക്കണം. ഓൎമ്മ ക്കു മാത്രമുള്ള അപ്പവും വീഞ്ഞുമായിരുന്നെങ്കിൽ അനുഷ്ഠിപ്പാനും അനുഭവിപ്പാനൊ ഒരുങ്ങുന്ന നിനക്കെന്തു ആകാമായിരുന്നു. മൂഢവിശ്വാസികൾ കാലത്തു ഒന്നു ഭക്ഷിക്കാതെയും വിശേഷാൽ ഒരുക്കത്തോടും ഭയത്തോടും താൻ തന്നെ യോഗ്യതയോടും ഭ ക്തിയോടും കൂടെ ഒരുങ്ങണമെന്നുപദേശിക്കുന്നു. നിനക്കു ഭക്ഷ ണം കല്പനലംഘനമല്ലാ. വിവാഹ സംബന്ധമൊ. അതും കല്പ നാലംഘനവുമല്ലാ പാപവുമല്ലാ. ഇതൊന്നും വൎജ്ജിച്ചിട്ടാവശ്യമി ല്ലെന്നു തിട്ടപ്പെടുത്തിയില്ല.

൨. വിശുദ്ധ കുൎബ്ബാന അനുഭവിക്കുന്നതിനാൽ പാപമോച നമുണ്ടാകുന്നില്ലെന്നുപദേശിക്കുന്നതും കുൎബ്ബാന കൊടുക്കുമ്പോൾ പാപമോചനത്തിനായി നല്കപ്പെടുന്ന എന്നു പറഞ്ഞു വന്ന വാ ചകത്തെ നീക്കിയതു വേദാനുസരണമാണൊ.

മത്താ. ൨൬. ൨൮. ഇതു. അതായതു. പാനപാത്രത്തിലുള്ള വീഞ്ഞു പാപമോചനത്തിന്നായി ചൊരിയപ്പെട്ട എന്റെ രക്ത മാകുന്നു ഇതു ആ വസ്തുവെ ചൂണ്ടി കല്പിക്കുന്നതല്ലാതെ തന്റെ സാക്ഷാൽ രക്തത്തെ ചൂണ്ടിയല്ലെന്നു ഏവൎക്കും വ്യക്തമാകുന്നതാ ണു. എന്നാൽ ഒരു വിശ്വാസി തന്നെ അനുഭവിക്കുന്ന സമാന ത്തെക്കു ഇപ്രകാരം ഉള്ളാ വസ്തുക്കളെ നിയമിച്ചതിനു പുറമെ ത ന്റെ ജഡരക്തങ്ങളിലും അതിനെ നിവൃത്തിച്ചു പൂൎത്തിയാക്കിയെ ങ്കിലും അനുഭവത്തിന്നായി നിശ്ചയിച്ചതും കൊടുത്തതും ആയ വ സ്തു വചനത്താൽ ജഡരക്തമാക്കിത്തീൎത്ത വീഞ്ഞും അപ്പവുമാണു. അതു പാപമോചനത്തിന്നെന്നാണു കല്പിച്ചതു. ഇങ്ങിനെയി രിക്കെ പാപമോചനത്തിന്നായി ചൊരിയപ്പെട്ട തന്റെ രക്ത നക്കു അനുഭവിപ്പാൻ കഴിയുന്നതല്ലെന്നും ആരു സമ്മതി

ലേക്കു കരേറിപോയ തന്റെ ജഡത്തിലിരിക്കുന്നു എന്നും മറ്റും പറയുന്നവരുടെ യുക്തികൊണ്ടു ബലമുണ്ടു. ഈ അവിശ്വാസകിഴവന്റെ കൗശല വ്യാഖ്യാനമെന്നല്ലാതെ എന്താണു പറവാനുള്ളൂ. ഒരുപദേശി സഭാപ്രധാന പള്ളിയിൽ വച്ചു കുർബാന കൈകൊണ്ട ശേഷം പ്രസംഗത്തിൽ അനുഭവസാക്ഷി പറഞ്ഞതു മിക്കയാളുകളും കേട്ടിട്ടുണ്ടായിരിക്കാം. താൻ അനുഭവിച്ചപ്പോൾ ചോര ചുവപ്പും മാംസത്തിന്റെ രുചി വരികയും ചെയ്തില്ലെന്നാണ. അന്നേരം അദ്ദേഹം എത്ര കേമമായ വിശ്വാസത്തോടു കൂടെയാണ അനുഭവിച്ചതു. എന്തെന്നുവച്ചാൽ വിശ്വാസത്തിൻ പ്രവൃത്തി എന്നുള്ള കാര്യത്തിൽ അദ്ദേഹത്തിനു തുള്ളി പ്രത്യക്ഷപ്പെട്ടപ്പോൾ നീട്ടി കൊടുക്കുന്ന കോഴിയെ കടിച്ചു കൊന്നു രക്തം കുടിക്കുമ്പോഴത്തെ രുചി വരണമെന്നാണ. ഈ വക കാര്യത്തിനു സാധിക്കുമൊ. വിശ്വാസികളുടെ രുചി ഇപ്രകാരമുള്ളതല്ല. കർത്താവു നല്ലവനാകുന്നുവൊ എന്നു രുചിച്ചുനോക്കുന്നതു നാവുകൊണ്ടു സ്വാദുനോക്കയല്ല. എന്നാൽ ഇതിന്റെ ഉദ്ദേശമെന്താണെന്നുവച്ചാൽ കർത്താവു എന്റെ രക്ഷകനെന്നു കല്പിച്ചു പിന്നെ അങ്ങിനെ വിശ്വസിക്കുന്നതെന്നു മാത്രം വരുത്തണമെന്നെയുള്ളൂ. അതിനാൽ പാപമോചനമുണ്ടെന്നുവരുന്നതും സഹിക്കാവതല്ല.

൩. ഇനിയും അപ്പോസ്തോലന്മാർക്കു താൻ കൊടുത്തതു രണ്ടായിട്ടാണെന്നും അതിനാൽ നാം രണ്ടായിട്ടു കൊടുക്കയും അനുഭവിക്കയും ചെയ്യേണ്ടതാണെന്നും പറയുന്നതിന്റെ വാസ്തവം കൂടെ വേദവാക്യത്തിൽ നിന്നറിയേണ്ടതാണല്ലൊ.

കർത്താവു ഈ ദിവ്യരഹസ്യത്തെ അപ്പോസ്തോലർക്കു ഭരമേല്പിച്ചു കൊടുത്ത സമയത്തുണ്ടായ തന്റെ വചനങ്ങളിൽ നിന്നും അപ്പോഴും മുമ്പു പിമ്പായും നടന്നിട്ടുള്ള പ്രവൃത്തികളിൽ നിന്നും തന്റെ ഉദ്ദേശത്തെ മുന്നമെ ഗ്രഹിപ്പിച്ചിട്ടു അഭിപ്രായപ്പെടേണ്ട സംഗതികളാണെ. പിതാക്കന്മാർ അങ്ങിനെയാണു ഈ കാര്യങ്ങളെ ക്രമപ്പെടുത്തി നിശ്ചയിച്ചതു. എങ്ങിനെയെന്നുവച്ചാൽ ൧-മതു ക്രിസ്തു മദ്ധ്യസ്ഥനെന്ന മുറെക്കു പൂർണ്ണ ദൈവവും പൂർണ്ണമനുഷ്യനുമാണല്ലൊ. അല്ലെങ്കിൽ മദ്ധ്യസ്ഥൻ എന്നുള്ള സ്ഥാനത്തിലല്ലെന്നു വരും അപ്പോൾ കക്ഷിയായി തീരുകയാണു ചെയ്യുന്നതു. അങ്ങിനെ ആയാൽ പാപനിവാരണത്തെയുണ്ടാക്കുവാൻ കഴിയാതെ വരുന്നതിനാൽ ദൈവത്വത്തിലും മനുഷ്യത്വത്തിലും താൻ പൂർണ്ണനായെങ്കിലെ പാടുള്ളൂ. അതിനാൽ താൻ ജഡത്തോടും രക്തത്തോടും ദൈവത്വത്തോടും കൂടി യോജിച്ചു ജനിച്ചവനും പിന്നെ എന്നേക്കും വേറുതിരിയപ്പെടുവാൻ പാടില്ലാത്തവനുമായി താനൊഴികെ തന്നെപ്പോലെ മറ്റൊരുവൻ ഇല്ലാത്തവിധത്തിൽ അത്ഭുതനായിരിക്കുന്ന ആളാണു ഏക മദ്ധ്യസ്ഥനുമാണ.

രണ്ടാമതു. ഈ മദ്ധ്യസ്ഥനിൽ ദൈവം പ്രത്യസ്ഥാനത്തു സംബന്ധി ആയിരിക്കുന്ന പ്രകാരം താൻ വിശ്വാസികളിലും വിശ്വാസികൾ തന്നിലും ഉള്ള സംബന്ധമുണ്ടായിട്ട ഏകമായി തീരേണ്ടതിന്ന വിശ്വാസത്തിലെന്ന പോലെ ക്രിയയിലും വിശ്വാസി തന്നെ ഉൾക്കൊണ്ടു മതിയാവു എന്നു വന്നു. അതിനാലാകുന്നു താൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ജീവനപ്പമാണെന്നും ഈ അപ്പത്തിൽ നിന്നും ഭക്ഷിക്കാത്തവന്നു ദൈവരാജ്യം അനുഭവമാക്കുവാൻ കഴിയാത്തതാണെന്നും കല്പിപ്പാനിടയായതു.

മൂന്നാമതു. ഒരു വിശ്വാസി തന്നെ അനുഭവമാക്കുന്ന വിധം വിശ്വാസത്താൽ മാത്രം പോരാ. പിന്നെയൊ സാക്ഷാൽ ഭക്ഷണപാനീയങ്ങളെ ഭക്ഷിച്ചു കുടിക്കുന്ന പ്രകാരം തന്റെ മാംസരക്തങ്ങളെ ഭക്ഷിച്ചു കുടിക്കുന്ന ഒരു പ്രവൃത്തിയുണ്ടായെ മതിയാകു എന്നും, തന്നെ ഭക്ഷിക്കുന്നു എന്നുള്ള സ്ഥാനത്തെ വരുത്തുന്നതിന്നു, തന്നാൽ താനായി സ്വീകരിക്കപ്പെട്ട വസ്തു ഉണ്ടായിരിക്കണമെന്നു, ആ വസ്തു ഭക്ഷണത്തിന്നു യോഗ്യമുള്ളതായിരിക്കുമ്പോൾ അതിൽ നിന്നു ഭക്ഷിപ്പാനും കുടിപ്പാനും കഴിവുണ്ടാകുമെന്നു, ഇങ്ങിനെയുള്ള അനുഭവത്തെ തന്നെ ഭക്ഷിക്കുന്നതായി കണക്കിട്ടുകൊള്ളണമെന്നും ഉള്ള അന്തരത്തോടു കൂടെയാകുന്നു ഈ രഹസ്യത്തെ അപ്പോസ്തോലന്മാർക്കു ഏല്പിച്ചതു. അപ്പോൾ ഇതിൽ നിന്നു എന്താണു തെളിവായി വരുന്നതു എന്നുവെച്ചാൽ. ജഡം, രക്തം, ദൈവത്വം എന്നുള്ള ത്രിത്വങ്ങളോടു കൂടി വേറുതിരിവിൻ ലക്ഷണം ഒക്കയും തന്നിലില്ലാത്ത ക്രിസ്തുവിനെ നാം ഭക്ഷിച്ചു കുടിക്കുന്നു എന്നാണു. ഇത്രയും നാം മനസ്സിലാക്കികൊണ്ടു താൻ അപ്പോസ്തോലർക്കു കൊടുത്തതും അവർ അനുഭവിച്ചതും എങ്ങിനെയെന്നാരാഞ്ഞു നോക്കുമ്പോൾ വാസ്തവം മനസ്സിലാകും എന്തെന്നാൽ ക്രിസ്തുവിൻ ശരീരരക്തങ്ങളുടെ കൂട്ടായ്മയായി താൻ നിയമിച്ച വസ്തുക്കളെ സംബന്ധിച്ചുള്ള വിശ്വാസം മേല്പറഞ്ഞ വിധത്തിലായിരിക്കുമ്പോൾ തന്നിലില്ലാത്തതും ഒരിക്കലും വന്നുകൂടാത്തതുമായ പിരിച്ചലിനെ താൻ തന്നെ കാണിച്ചുകൊടുത്തു എന്നു വരുന്നതല്ലാ. പിന്നെ താൻ അപ്പം ആദ്യമായും വീഞ്ഞു രണ്ടാമതായും കൊടുത്തതിന്റെ ഉദ്ദേശം വെറും വസ്തുക്കളെ ഭേദപ്പെടുത്തി ശരീരമെന്നും രക്തമെന്നും പേർ കൊടുത്തതെന്നല്ലാതെ ഇവകളെ രണ്ടാക്കുവാനല്ലാ. വസ്തുക്കൾ ഒന്നു കഷണമായും ഒന്നു ദ്രാവഹമായും ഇരിക്കുമ്പോൾ ആ രണ്ടു വസ്തുക്കളെയും കുറിച്ചു ശരീരമായും രക്തമായും കല്പിച്ചതിനാൽ രണ്ടെന്നു അർത്ഥം വരുമെങ്കിൽ ജീവിയായിരിക്കുന്ന താൻ തന്റെ സാക്ഷാൽ ദേഹത്തെ ചൂണ്ടി എന്റെ മാംസം എന്റെ രക്തം എന്നു പറയുമ്പോൾ ആ ദേഹം രണ്ടായി വേർപെട്ടു എന്നല്ല വരു

ല്ലൊ. ഇത്രയും നിസ്സാരമായ യുക്തിയാണു എന്നുമാത്രമല്ലാ തന്റെ ശരീരവും രക്തവും കൂടി യോജിച്ച ദേഹിയായി തീൎന്നതിൽ പിന്നെ ഒരിക്കലും എന്നുവച്ചാൽ മരണത്തുങ്കലും വേൎപെടാതായി കാണപ്പെട്ടിട്ടില്ലാ. ഈ തെളിവു തന്റെ മരണാവസ്ഥയെ പരിശോധിക്കുമ്പോൾ മനസ്സിലാകുന്നതും ഈ ഭാഗം ക്രിസ്തുവിലുള്ള വിശ്വാസത്തിന്റെ മുഖ്യഭാഗവും അവിടം തെറ്റിപ്പാൻ സാത്താൻ നന്നായി ഉത്സാഹിക്കുന്ന ഭാഗവും ആകുന്നു.

അതുകൊണ്ടു തന്റെ മരണാവസ്ഥയെയും നാം നല്ലവണ്ണം ചിന്തിച്ചറിയേണ്ടതാണു. സാധാരണ മനുഷ്യന്റെ മരണത്തുങ്കൽ ജഡവും രക്തവും വേൎപെടുന്നതായി നാം കാണുന്നു. എന്നാൽ നമ്മുടെ കൎത്താവിന്റെ മരണത്തുങ്കൽ മറ്റൊരുവനിലും കണ്ടിട്ടില്ലാത്തതായി മഹാ വലിയ അതിശയമായിരിക്കുന്ന ഒരു രഹസ്യം കാണപ്പെടുന്നു. അതായതു താൻ ക്രൂശിന്മേൽ വച്ച തന്റെ ജീവനെ പിതാവിങ്കൽ ഏല്പിച്ച തലയെ ചായിച്ച എന്നു വച്ചാൽ മരിച്ചു എന്ന തൎക്കമറ്റ സംഗതിയാണു. പിന്നീടു അസ്ഥികളെ ഒടിക്കുന്നതിനു ഒരു ആയുധക്കാരൻ വന്നു നോക്കിയപ്പോഴും താൻ മുമ്പെ മരിച്ചു എന്നു അവൻ സമ്മതിക്കുന്നു. ഇതും താൻ മരിച്ചുവെന്നുള്ളതിനു സാക്ഷിയാണു. ഉടനെ ഒരുവൻ തന്റെ വിലാവിൽ കുത്തിനോക്കുന്നു. അപ്പോൾ ജീവിയായ മനുഷ്യന്റെ ദേഹത്തിൽ എന്നപോലെ രക്തം മാത്രമല്ലാ വെള്ളവും കൂടി പുറപ്പെടുന്നു. തന്റെ ജഡനാശം കണ്ടില്ലെന്നു ദീൎഘദൎശിയാൽ പറയപ്പെട്ടതു പോലെ സംഭവങ്ങളെല്ലാം ശരിയായി കാണപ്പെട്ടു. അപ്പോൾ വിശേഷവിധമായ മരണമെന്നു കാണപ്പെടുന്നു. ഇതാണു തന്നിലുള്ള വിശ്വാസത്തിന്റെ രഹസ്യം അതായതു. ജഡം, രക്തം, ദൈവത്വം എന്ന ത്രിത്വങ്ങളിൽ ജഡരക്തം ഒരു ഭാഗവും ആത്മാവുമുൾപ്പടെ ദൈവത്വം ഒരുഭാഗവുമായിരിക്കുന്നതിൽ നിന്നു ആത്മാവും രക്തം ഉൾപ്പെടെ ജഡവും തമ്മിൽ വേൎപെട്ട മരണമുണ്ടായി. ദൈവത്വം എന്ന കമ്പി വേൎപെട്ട ആത്മാവോടും ജഡരക്തം ഉൾപ്പെട്ട ശരീരത്തോടും തൊടുത്തപ്പെട്ടിരിക്കുന്നതുകൊണ്ടും വേൎപ്പെടാതെയും നാശം കാണാതെ ഇരുന്നു എന്നുള്ളതിനു സാക്ഷി. മരണശേഷം വിലാവിൽ നിന്നു പുറപ്പെട്ട രക്തവും വെള്ളവും ആത്മാവിന്റെ പാതാള പ്രവേശനവും പ്രസംഗവും തന്റെ മരണത്തിനു മുമ്പുള്ള വിശ്വാസികളായ മരിച്ചവരുടെ വീണ്ടെടുപ്പും മൂന്നാം ദിവസം തന്നത്താനുള്ള ഉയിൎപ്പും ആകുന്നു. ഇങ്ങിനെ വേൎപ്പെടുവാൻ പാടില്ലാത്ത വിധത്തിൽ യോജിച്ചിരിക്കുന്നു. തന്റെ ശരീരമെന്നും രക്തമെന്നും കല്പിച്ച ആ വസ്തുക്കളും യോജിച്ചിരിക്കുന്നു എന്നും അതു രണ്ടെന്നു ഒരിക്കലും പറഞ്ഞുകൂടാത്തതാണെന്നും ഇതിലധികം തെളിവായി പറവാൻ ഞാൻ പ്രാപ്തനല്ലാ.

അതിനാൽ പ്രിയരെ മേല്പറഞ്ഞ എല്ലാ ന്യായങ്ങൾ കൊണ്ടു കുർബാനയിലുള്ള അപ്പവും വീഞ്ഞും ശരീരരക്തങ്ങളെന്നു തന്നെ വിശ്വസിക്കേണ്ടതു. അതു യോജിച്ചു ഒന്നായിരിക്കുന്നതും അതിനെ അനുഭവിക്കുന്നതിനാൽ പാപമോചനമുണ്ടാകുന്നതും ആകുന്നു എന്നും വിശ്വസിക്കേണ്ടതുമാകുന്നു.

പോരെങ്കിൽ അപ്പോസ്തോലന്മാർ താനും എങ്ങിനെ അനുഭവിച്ചു എന്നു കൂടി ആലോചിക്കാം. എന്നോടു കൂടി താലത്തിൽ കൈ മുക്കുന്നവൻ. എന്നൊരു വാചകം നാം വായിക്കുന്നുണ്ടല്ലൊ. അപ്പം കൊടുത്തതു ഉടനെ വായിലിട്ടു കളഞ്ഞെങ്കിൽ പിന്നെ താലത്തിൽ മുക്കിയതെന്തായിരുന്നു. കൈമാത്രം മുക്കിനക്കുകയായിരുന്നുവൊ അല്ലാ മുക്കി ഭക്ഷിച്ചു എന്നാണെങ്കിൽ ശേഷിച്ചു ദ്രവഹരമായ വസ്തു പാനം ചെയ്തു എന്നല്ലാതെ എന്താണു പറയേണ്ടതു. അതുകൊണ്ടു ഭക്ഷിച്ചു എന്നും പാനം ചെയ്തു എന്നും പറയുന്നതുകൊണ്ടു രണ്ടായി ഉപേക്ഷിച്ചു എന്ന വംശത്തിയാലും വരുന്നതല്ലാ.

ഇങ്ങിനെ ഓരോ കൂദാശകളെക്കുറിച്ചു പ്രത്യേകം ചിന്തിക്കുമ്പോൾ അതുകളുടെ നിത്യസത്യങ്ങളേയും പരിശുദ്ധപിതാക്കന്മാർ ക്രമപ്പെടുത്തിയിരിക്കുന്നതു വേദാനുസരണമൊ മൂഢാചാരമൊ എന്നുള്ളതിനേയും ഗ്രഹിപ്പാനും വിശ്വാസത്തിൽ സ്ഥിരപ്പെടുവാനും കഴിയുന്നതാകുന്നു.

അല്ലാതെ വിശ്വാസത്യാഗമെന്ന വാളിന്റെ പിടി വരയും നെഞ്ചിൽ തറയ്ക്കുമാറു ഉള്ളോം ഹവ്വായെ പോലെ വെറിചായിച്ചു കൊടുത്തു കൊണ്ടു നിന്നാൽ ഒടുവിൽ ലജ്ജ ധരിക്കേണ്ടി വരുമെന്നറിഞ്ഞു യഥാസ്ഥാനപ്പെട്ടുകൊള്ളേണ്ടതു വിശ്വാസികളുടെ ധർമ്മമാകുന്നു.

---

## ഇംഗ്ലീഷു പഠിത്വം.

(എം. പി. വക്കി)

“ഈ വിദ്വാനു വേറെ തൊഴിലൊന്നുമില്ലെ. ഇതെത്രാമത്തെ തവണയാണ തിരിച്ചും മറിച്ചും ഇംഗ്ലീഷു പഠിത്വത്തെക്കുറിച്ചെഴുതുന്നതു. ഈ മാരണം എന്നവസാനിക്കും” എന്നും മറ്റും ഈ ലേഖനത്തിന്റെ തലക്കെട്ടു കാണുമ്പോൾ തന്നെ മനസ്സു കൊണ്ടു ശപിക്കാൻ തുടങ്ങുന്ന സകലരോടും ക്ഷമായാചനം ചെയ്തുംകൊണ്ടു ഒരിക്കൽ കൂടി എന്റെ ഈ പ്രിയംകരമായ വിഷയത്തെ പ്രതിപാദിക്കാൻ തുടങ്ങുന്നു. ആദ്യമെ തന്നെ മുഖവുരയായി അല്പം പറയട്ടെ. ഞാൻ കരിങ്ങാച്ചിറ മാർ ദീവന്നാസ്യോസ് സ്ക്കൂളിൽ വായിച്ച പ്രസംഗത്തിൽ പള്ളിസ്വത്തുക്കളുടെ കണക്കു പറഞ്ഞതു കടന്നുപോയെന്നു പത്രാധിപർ വാദിക്കുന്നു. പത്രാധിപക്കു സമുദായ കാര്യങ്ങളിൽ എന്നെക്കാൾ പരിചയവും നിശ്ചയവും ഉള്ളതു കൊണ്ടു എനിക്കിതിൽ ഇപ്പോൾ ഒന്നും പറയാനില്ല. എങ്കിലും നമ്മുടെ പള്ളി സ്വത്തുക്കളുടെ ശരിയായ ഒരു കണക്കു ഉണ്ടാകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്നു മാത്രം പറഞ്ഞുകൊള്ളുന്നു. ദോസ് കുദിശു. ഒരു അനാവശ്യച്ചിലവെന്നു തന്നെയാണ എനിക്കു ഇപ്പോഴും തോന്നുന്നതു. ഈ അഭിപ്രായത്തെ അസാധുവാക്കുന്നതിനു ഇതിനെപ്പറ്റി

പത്രാധിപർ വിസ്താരമായി എഴുതിയാൽ ഉപകാരമായിരിക്കും. സ്വർഗ്ഗവും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗവും മതിയാകാത്ത ദൈവത്തിനു കോട്ടയം ഡിവിഷ്യനിൽ ചേർന്ന ആലങ്ങാട്ടു താലൂക്കിൽ വരാപ്പുഴെയുള്ള പത്യാല കുടുംബക്കാർ ഉണ്ടാക്കുന്ന ദോസ്കുദിശു മതിയാകുന്നതു എങ്ങനെയെന്നു മനസ്സിലാകണമെന്നു അപേക്ഷ. ഛെ! ദൈവദൂഷണം പറയുന്നോ? ദൈവമില്ലെന്നു വിചാരിക്കുന്നവർ എങ്ങനെ ദൈവദൂഷണം പറയും? അസംബന്ധം പറയുകല്ല, പത്രാധിപരെ കേൾക്കണം എന്റെ കരിങ്ങാച്ചിറ പ്രസംഗത്തിന്റെ ആസകലാൽ ഉള്ള അർത്ഥം ദൈ-വ-മി-ല്ല. എന്ന നാലക്ഷരത്തിൽ അടങ്ങുമെന്നു ഒരു വിദ്വാൻ വ്യാഖ്യാനിച്ചുകഴിഞ്ഞിരിക്കുന്നു. അതങ്ങനെയായി. പള്ളിവക ശീലവെഞ്ചനാദികൾ വില്ക്കണമെന്നു എനിക്കു അഭിപ്രായമുണ്ടോ എന്നല്ലെ പത്രാധിപർ ചോദിക്കുന്നതു. എന്താണു പത്രാധിപരെ, നിങ്ങൾ എഴുതാത്ത പുറം വായിക്കാൻ തുടങ്ങിയിരിക്കുന്നതു? ഇങ്ങനെ അർത്ഥം സൂചിപ്പിക്കുന്നതായി എന്റെ പ്രസംഗത്തിൽ വല്ലതുമുണ്ടോ? പള്ളി വില്ക്കണൊ എന്നു കൂടി ചോദിക്കായിരുന്നില്ലെ. കഷ്ടിച്ചു പതിനായിരം ഉറുപ്പികക്കു സ്വത്തുള്ള പള്ളിക്കാർ എണ്ണായിരം ഉറുപ്പികക്കു കുറി പണിയിപ്പിക്കുന്ന കാര്യത്തെക്കുറിച്ചാണു വലിയ ആക്ഷേപമുണ്ടായിരിക്കുന്നതു. ഇങ്ങനെ പള്ളിമുതൽ കഥയില്ലാതെ നശിപ്പിക്കുന്നതിലല്ല ആക്ഷേപം. ഞാൻ പറയുന്നതാണു മഹാ പാതകം. പള്ളിമുതലും കടം കിട്ടാവുന്നേടത്തോളം പണവും ഈ "ബാബേൽ കോട്ട"ക്കു വ്യയം ചെയ്തു കഴിഞ്ഞിരുന്നില്ലെങ്കിൽ പത്രികയും ഞാനും ഇപ്പോൾ കോടതി കേറി നടക്കാൻ ഇടയായേനെ. മൂവായിരത്തിനു എസ്റ്റിമേറ്റ് ഉണ്ടാക്കീട്ടു ആറായിരം ചിലവായിട്ടും രാമേശ്വരത്തെ ക്ഷൌരം പോലെ നിൽക്കുന്നതിനു സംഗതിയാക്കിയ ഇഞ്ചിനീയർക്കാണു വലിയ സങ്കടം. എന്തിനു കുറെ ഇഞ്ചിനീയരന്മാർ? പള്ളിമുതൽ ചിലവിട്ടല്ലെ തച്ചുശാസ്ത്രം പഠിക്കുന്നതു? ചില പള്ളിപ്രമാണികൾ പള്ളിമുതൽ അപഹരിക്കുന്നു എന്നു ഞാൻ പറഞ്ഞിരുന്നതു "ഞങ്ങളുടെ പള്ളിയെ പറ്റിയല്ലെ" എന്നു ഒരു 'മാന്യ' കുടുംബത്തിൽ ജനിച്ച ഒരാൾ എന്നോടു ചോദിക്കയുണ്ടായി. ഇവക്കു ഇതൊക്കെ മനസ്സിലാകാൻ ബുദ്ധിയുള്ളതു അഭിനന്ദനീയം തന്നെ. എന്നാൽ എന്റെ പത്രാധിപരെ, പള്ളി മുതൽ അപഹരിക്കാൻ ഇത്ര മടിയില്ലാത്തവർ നിങ്ങളുടെ പ്രദേശത്തുണ്ടോ? "ചേതമില്ലാത്തവന്റെ മുതൽ നാണമില്ലാത്തവൻ തിന്നുന്നു" എന്നല്ലാതെ എന്താണു പറയേണ്ടതു? ഇതൊക്കെ എന്നവസാനിക്കും?

ഈ വക വഴക്കും നേരംപോക്കും എല്ലാം അവിടെ നില്ക്കട്ടെ. എന്റെ പ്രസംഗങ്ങളെയും ലേഖനങ്ങളേയും പത്രാധിപരുൾപ്പെടെ എത്രപേരെങ്കിലും തെറ്റിദ്ധരിക്കുന്നതിൽ എനിക്കു സന്തോഷമേയുള്ളു. എന്താണെന്നു വച്ചാൽ തെറ്റിദ്ധാരണയിൽ നിന്നു വാദം ഉത്ഭവിക്കുന്നു. വാദം നിമിത്തം പല അസംബന്ധങ്ങളും പുറപ്പെട്ടുവെങ്കിലും ഗാഢമായും നിഷ്പക്ഷമായും ആലോചിക്കുന്ന ഒരു വർഗ്ഗം ഉണ്ടാകുന്നു. ഇങ്ങനെ എന്റെ കാര്യവും സാധിക്കുന്നു. ശുഭം. വടക്കരുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചു ഞാൻ പത്രികയിൽ എഴുതാൻ തുടങ്ങിയപ്പോൾ പണ്ടാരെങ്കിലും വെട്ടിത്തെളിച്ച വഴിയെ ഞാൻ അനുഗമിക്കയല്ല ചെയ്തതു. യാതൊരു വഴിയും കാണാഞ്ഞതുകൊണ്ടു സ്വയമായി ഒരു വഴിയെ സൃഷ്ടിക്കുകയായിരുന്നു. ഈ ഉദ്യമത്തിൽ വളരെ കാടു വെട്ടിത്തെളിക്കുകയും കുന്നു കുഴിക്കുകയും കുഴി നികത്തുകയും മറ്റും ചെയ്യേണ്ടിവന്നിട്ടുണ്ടു. ഈ ശ്രമത്തിൽ സാധാരണ നോക്കു കഠിനകളെന്നു തോന്നിയേക്കാവുന്ന ചില പ്രയോഗങ്ങൾ ചെയ്യേണ്ടി വന്നിട്ടുമുണ്ടു. ഇതു നിമിത്തം ചില സ്ഥലത്തു കരച്ചിലും പല്ലുകടിയും ഉണ്ടായിട്ടുണ്ടെന്നും എനിക്കറിയാം. നീരെ രക്തസഞ്ചാരം ഇല്ലാതെ, മരവിച്ചു കിടക്കുന്ന ഒരു അംഗത്തിൽ ധാരാളം രക്തം പ്രവേശിപ്പിച്ചു അതിനെ സജീവമാക്കുന്നതിനു ഞാൻ ചെയ്തുവരുന്ന ശ്രമത്തെ ദൂരസ്ഥിതനായ പത്രാധിപരും കുറെശ്ശെ തെറ്റിദ്ധരിച്ചതിൽ എനിക്കു ലവലേശം അത്ഭുതമില്ല. എല്ലാവരും തെറ്റിദ്ധരിക്കാനും തുടങ്ങണമെന്നാണു എന്റെ പ്രാർത്ഥന. ഈ പ്രാർത്ഥനയെ ദുരുദ്ദേശത്തോടു കൂടിയെങ്കിലും സാധിപ്പിച്ചുതരുന്ന ചില വടക്കരോടു ഞാൻ എന്നും കൃതജ്ഞനായിരിക്കുന്നതാണ്.

എന്റെ മനോഗതങ്ങളെ ഞാൻ ഇങ്ങനെ എത്ര വേണമെങ്കിലും വിസ്തരിച്ചുകൊണ്ടുപോകാം. പക്ഷെ പത്രാധിപർ സമ്മതിക്കയില്ലെന്നുവച്ചു ചുരുക്കിക്കൊണ്ടു ഉപലെടുത്ത മുഖ്യ കാര്യത്തെക്കുറിച്ചു അല്പം പറഞ്ഞുകൊള്ളുന്നു. വടക്കരുള്ള എല്ലാ ഇട

വകകളിലും ഓരോ ഇംഗ്ലീഷു പള്ളിക്കൂടങ്ങൾ യഥാശക്തി സ്ഥാപിക്കണമെന്നാണല്ലോ ഞാൻ അദ്യാപി പാടിക്കൊണ്ടിരുന്ന പഞ്ചംപാട്ടിന്റെ പല്ലവി. എന്നാൽ യാതൊരുവിധത്തിലും സ്കൂൾ നടത്താൻ നിവൃത്തിയില്ലാത്ത ചില പള്ളിക്കാരുണ്ടു. അവരെ സംബന്ധിച്ചു ആരെങ്കിലും ഇതുവരെ വിശേഷിച്ചൊന്നും പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ മറവിയെ പററി ഒരു പട്ടക്കാരൻ എന്നോടു പറയുകയും ഉണ്ടായിട്ടുണ്ടു. സ്കൂൾ നടത്താൻ നിവൃത്തിയില്ലാത്ത പള്ളിക്കാർ കൈകെട്ടിക്കൊണ്ടു വെറുതെ ഇരുന്നാൽ പോരാ. അവർ തങ്ങളുടെ ഇടവകയിൽ നിന്നു ഒന്നോ രണ്ടോ കുട്ടികളെ പള്ളിച്ചിലവിന്മേൽ അടുത്ത ഇംഗ്ലീഷ പള്ളിക്കൂടത്തിലേക്കു അയക്കട്ടെ. ഇപ്പോൾ സാധാരണ നമ്മുടെ കുട്ടികൾ മിക്കവരും മലയാളം എഴുതുവാനും വായിക്കുവാനും പഠിച്ചുവരുന്നുണ്ടു. ഇവരിൽ നിന്നു പള്ളിയുടെ ശക്തിപോലെ ഒന്നോ രണ്ടോ പേരെ തെരിഞ്ഞെടുത്തു അയക്കണം. ഒരു കുട്ടിയെ ആയാലും മതി. ഇങ്ങനെ ചെയ്യുന്നതായാൽ മുതലില്ലാത്ത പള്ളിക്കാർക്കു കൂടി ഈ വിഷയത്തിൽ സാമാന്യമായ സഹായം ചെയ്വാൻ കഴിയുന്നതാണു. തേങ്ങ് ഉടക്കാൻ നിവൃത്തിയില്ലാത്തവർ ചിരട്ടയെങ്കിലും ഉടക്കട്ടെ. ഇൻഡ്യയിൽ കേമമായ ഒരു സാങ്കേതിക വിദ്യാശാല സ്ഥാപിക്കാനുള്ള പ്രയാസത്തെ ഓർത്തു കഴിഞ്ഞുപോയ ടാററാ എന്ന പാർസി കോടീശ്വരൻ സ്വന്തം ചിലവിന്മേൽ കൊല്ലംതോറും ഒന്നു രണ്ടു യുവാക്കന്മാരെ പതിവായി ശീമക്കു അയച്ചുവന്നിരുന്നു. പിന്നീടു അദ്ദേഹം ഇൻഡ്യയിൽ ഒരു സാങ്കേതിക മഹാ പാഠശാല സ്ഥാപിക്കുന്ന വകക്കു ൩൦ ലക്ഷം ഉറുപ്പിക ദാനം ചെയ്ത വിവരവും പ്രസിദ്ധമാണല്ലോ. അതുപോലെ തന്നെ പള്ളിക്കൂടം സ്ഥാപിക്കാൻ ശേഷിയില്ലാത്ത പള്ളിക്കാർ ഓരോ കുട്ടിയെ എങ്കിലും പറവൂരൊ, തൃപ്പൂണിത്തുറയൊ മുളന്തുരുത്തിയിലൊ മൂവാററുപുഴയൊ വിട്ടു പഠിപ്പിക്കട്ടെ. ഇങ്ങനെ കുറെ കഴിയുമ്പോൾ സ്വന്തം സ്കൂൾ സ്ഥാപിക്കാൻ മോഹവും ആളും അർത്ഥവും ഒക്കെ താനെ ഉണ്ടായിക്കൊള്ളും. അടുത്ത കാലത്തു സാധിച്ചില്ലെങ്കിൽ ഇനിയത്തെ തലമുറയുടെ കാലത്തെങ്കിലും സാധിക്കും അല്ലെങ്കിൽ പിന്നത്തെ തലമുറയെക്കൊണ്ടു നിശ്ചയമായും സാധിക്കും. ഇപ്പോഴേതന്നെ ശ്രമം തുടങ്ങിയാലെ അന്നെങ്കിലും സാധിക്കയുള്ളു. തങ്ങളെക്കൊണ്ടു ഒന്നും ആകയില്ലെന്നു വിചാരിച്ചു ബുദ്ധിക്ഷയിച്ചും നിരാശപ്പെട്ടും ഇരിക്കയാണെങ്കിൽ ആ ഇരിപ്പു ലോകാവസാനത്തോളം ഇരിക്കാം.

ആറേഴു കൊല്ലങ്ങൾക്കു മുമ്പു ഹൈക്കോർട്ടു വക്കീൽ മിസ്ററർ ജേക്കബ് ജോൺ സമ്മേളനത്തിൽ വായിച്ച ഒരു പ്രസംഗത്തിൽ സ്വന്തം വകയായി ഒരു ഒന്നാം ഗ്രേഡു കോളേജും രണ്ടു മൂന്നു രണ്ടാം ഗ്രേഡു കോളേജുകളും പത്തുപതിനഞ്ചു ഹൈസ്കൂളുകളും ഇടവക തോറും ഓരോ മിഡിൽ സ്കൂളുകളും ഉണ്ടാകാൻ നാം ശ്രമിക്കേണ്ടതാണെന്നും മററും പ്രസ്താവിക്കയുണ്ടായി. നാം ഈ ആഗ്രഹത്തെ മുൻ നിർത്തിക്കൊണ്ടു അക്ഷീണമായി പ്രയത്നിക്കേണ്ടതാണെന്നു വിചാരശൂന്യന്മാരല്ലാത്തവരൊക്കെ സമ്മതിക്കുന്നതാണു. ഇപ്പോൾ തന്നെ മൂന്നു പൂർണ്ണ ഹൈസ്കൂളുകളും രണ്ടു അപൂർണ്ണ ഹൈസ്കൂളുകളും ആറേഴു മിഡിൽ സ്കൂളുകളും ഉണ്ടായിക്കഴിഞ്ഞുവല്ലോ. ഇനിയും എന്തെല്ലാം ഉണ്ടാകാൻ പോകുന്നു. എല്ലാം നമ്മുടെ ഉത്സാഹം പോലെയിരിക്കും.

നമ്മുടെ സമുദായത്തിന്റെ അഭിവൃദ്ധി നാം പാശ്ചാത്യവിദ്യാഭ്യാസത്തേയും പരിഷ്കാരത്തേയും എങ്ങനെ ആദരിക്കുന്നു എന്ന ചോദ്യത്തെ ആശ്രയിച്ചിരിക്കുന്നതാണു. നാം ഇതുകളെ തീരെ നമ്മുടെ സമുദായത്തിൽ പ്രവേശിക്കാതെ അടച്ചുകെട്ടുകയെന്നതു അസാദ്ധ്യവും അഥവാ സാധിച്ചു എന്നു വന്നാൽ തന്നെ ആപൽക്കരവും ആകുന്നു. ഇംഗ്ലീഷു വിദ്യാപ്രചാരം നിമിത്തം നമ്മുടെ യുവാക്കന്മാരുടെ വിചാരങ്ങൾക്കും ആഗ്രഹങ്ങൾക്കും നടത്തയ്ക്കും സ്വഭാവത്തിനും പല മാററങ്ങൾ വന്നുകൊണ്ടിരിക്കുന്നതിനെ പരിഭ്രമത്തോടെ കണ്ടും കൊണ്ടു വ്യസനിക്കുന്ന ഒരു കൂട്ടം ആളുകൾ നമ്മുടെ ഇടയിലുണ്ടു. അവരോടു എനിക്കു തല്ക്കാലം പറയാനുള്ളതു ഇത്രമാത്രമാണു—ഇംഗ്ലീഷു വിദ്യാഭ്യാസത്തേയും പരിഷ്കാരത്തേയും തടയാൻ നോക്കീട്ടു ഫലമൊന്നുമില്ല. കൈകൊണ്ടു സൂര്യനെ മറയ്ക്കുന്നതെങ്ങനെ; വിദ്യാഭ്യാസം നിമിത്തം ഉണ്ടാകുന്ന ഗുണകരങ്ങളായ മാററങ്ങളിൽ നിങ്ങൾ ദുഃഖിച്ചിട്ടു കാര്യമില്ല. അതുകളിൽ സന്തോഷിക്കയാണു വേണ്ടതു. യുവാക്കന്മാർ സത്യവിശ്വാസത്തി

ൽ സ്ഥിരമായിനിന്ന് അവർ സഭയ്ക്കു അലങ്കാരമായി കാണണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നതു ന്യായമാണു. എന്നാൽ ഇതിനു ഇംഗ്ലീഷു വിദ്യാഭ്യാസത്തെ തടയുകയല്ല വേണ്ടതു. നമ്മുടെ കുട്ടികളെ ഇംഗ്ലീഷു പഠിപ്പിക്കുന്നതോടു കൂടി വിശ്വാസ സംഗതികളേയും മുറെക്കു പഠിപ്പിക്കണം. ഇതു സാധിക്കണമെങ്കിൽ സ്വന്തം സ്കൂളുകൾ ഉണ്ടാവണം. അല്ലെങ്കിൽ—അല്ലെങ്കിൽ—ഞാൻ ഒന്നും പറയുന്നില്ല. തെക്കോട്ടു നോക്കുക. അവിടെ ചിത്രത്തിന്റെ ഇരു ഭാഗവും സ്പഷ്ടമായി കാണാം.

---

## സുറിയാനിക്കാരുടെ ചില "മൂഢവിശ്വാസാചാരങ്ങൾ"

കിഴക്കൻ സഭകളെക്കുറിച്ചു എ. പി. സ്റ്റാൻലി ഡി. ഡി. എന്നൊരു അംഗ്ലിയാ പാദ്രി എഴുതിയിരിക്കുന്ന പുസ്തകം ഈയിടെ വായിപ്പാൻ ഞങ്ങൾക്കു ഇടയായി. സുറിയാനി സഭയിൽ പണ്ടുപണ്ടെ തൊട്ടു വിശ്വസിച്ചും ആചരിച്ചും വരുന്ന പല സംഗതികൾ മൂഢതകൾ ആണെന്നു ഈ കാലത്തു വിചാരിച്ചു വരുന്നവരുടെ അറിവിനുവേണ്ടി ആ പുസ്തകത്തിൽനിന്നു ചില ഭാഗങ്ങൾ താഴെ ചേർക്കുന്നു.

൧. ഉപവാസത്തോടുകൂടെ കുർബ്ബാന ചൊല്ലുകയും കൈക്കൊള്ളുകയും ചെയ്യുന്നതു—ഇതു നിഖ്യാ സൂന്നഹദോസിൽ നിർബ്ബന്ധമായി വച്ചിരിക്കുന്ന നിശ്ചയങ്ങളിൽ ഒന്നാകുന്നു. സൂന്നഹദോസിന്റെ കാലത്തോടു അടുത്ത തലമുറയിൽ ജീവിച്ചിരുന്ന ഗ്രന്ഥകർത്താക്കൾ ഈ ആചാരം സൂന്നഹദോസിന്റെ നിശ്ചയമാണെന്നു പറഞ്ഞിരിക്കുന്നു. (൧൬൨-ാം പുറം)

൨. പട്ടക്കാരുടെ പുനർവിവാഹം—ഇതും മേല്പറഞ്ഞ വിശുദ്ധ സൂന്നഹദോസു കഠിനമായി വിരോധിച്ചിരിക്കുന്ന ഒരു സംഗതിയാകുന്നു. എന്നു പറഞ്ഞാൽ പട്ടക്കാർ ഭാര്യ മരിച്ചാൽ പിന്നീടു വിവാഹം ചെയ്യരുതെന്നല്ലാ സൂന്നഹദോസ കല്പിച്ചിരിക്കുന്നതു. വിവാഹം ചെയ്യണമെന്നു താല്പര്യമുള്ളവനെ സഭ വിരോധിക്കുന്നില്ല. പുനർവിവാഹം പട്ടത്വത്തിന്റെ പദവിയെ നശിപ്പിക്കുന്നതാകയാൽ പുനർവിവാഹം ചെയ്ത പട്ടക്കാർ വിശുദ്ധ ക്രിയാംശകളെ കഴിക്കരുതെന്നാണ സൂന്നഹദോസിന്റെ നിശ്ചയത്തിന്റെ താല്പര്യം. (പുറം ൧൬൨)

൩. പട്ടക്കാർ പട്ടമേല്ക്കുന്നതിനു മുമ്പു വിവാഹം ചെയ്യണമെന്നും പട്ടമേറ്റുകഴിഞ്ഞാൽ പിന്നീടു വിവാഹം ചെയ്തുകൂടാ എന്നുമുള്ള നിശ്ചയം—ഇതും നിഖ്യാ സൂന്നഹദോസിന്റെ വേറൊരു പ്രധാന നിശ്ചയമാകുന്നു. അല്ലാതെ അടുത്ത കാലത്തെ ഏർപ്പാടല്ലാ. ഈ വക നിശ്ചയങ്ങൾ എല്ലാം സൂന്നഹദോസ നിർബ്ബന്ധിച്ചതു അവരുടെ സ്വന്ത അഭിപ്രായമായിട്ടല്ല, വിശുദ്ധ ശ്ലീഹന്മാരുടെ നിയമം എന്നുള്ള നിലയിൽ ആകുന്നു. (പുറം ൧൬൩)

൮. എല്ലാ ഞായറാഴ്ചകളിലും ഉയിൎപ്പുപെരുനാളിനും പെന്തിക്കോസ്തിനും ഇടയിലുള്ള എല്ലാ ദിവസങ്ങളിലും കമ്പിടുകയോ മുട്ടുകുത്തുകയോ ചെയ്യാതെ നിന്നും കൊണ്ടു പ്രാൎത്ഥിക്കണമെന്നുള്ളതു—ഇതു നിഖ്യായിലെ ഇരുപതാം കാനോനിൽ കല്പിച്ചിട്ടുള്ളതാണു. (൩൦ാം പുറം)

൯. പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന—ഇതു നിഖ്യാസുന്നഹദോസിന്റെ കാലത്തു നടപ്പിൽ ഇരുന്ന ഒരു ആചാരമായിരുന്നു. മരിച്ചവരുടെ കബറികൽ വിളക്കുവയ്ക്കുക, പരിശുദ്ധന്മാർ എന്നു വിശ്വസിച്ചിരുന്നവരുടെ മദ്ധ്യസ്ഥതയ്ക്കു പ്രാൎത്ഥിക്ക ഇവ ആ കാലത്തു വിപരീതാഭിപ്രായം കൂടാതെ നടന്നുവന്ന ഒരാചാരമായിരുന്നു. ആദ്യം ക്രിസ്ത്യാനിവിശ്വാസം കൈക്കൊള്ളുകയും നിഖ്യാസുന്നഹദോസിനെ വിളിച്ചുകൂട്ടുകയും ചെയ്തു രാജാവായിരുന്ന കുസ്തന്തീനോസ മരിച്ചശേഷം അദ്ദേഹത്തെ ഒരു വിശുദ്ധനായി വിചാരിക്കയും അദ്ദേഹത്തിന്റെ കബറികൽ വിളക്കു വയ്ക്കയും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയ്ക്കായി പ്രാൎത്ഥിക്കയും ആ മദ്ധ്യസ്ഥതമൂലം അതിശയങ്ങൾ നടന്നിരുന്നു എന്നു വിശ്വസിക്കയും ചെയ്തിരുന്നു. (൩൦ാം പുറം).

൰. ദൈവശുശ്രൂഷയിൽ ധൂപം ഉപയോഗിക്കു, ഓശാന ഞായറാഴ്ച കുരുത്തോല എടുത്തു ആഘോഷിക്കു, സാധാരണ കുൎബ്ബാനകളിൽ മാത്രമല്ലാ പെസഹാ ദിവസം ഉച്ചകഴിഞ്ഞു മൂന്നുമണിക്കു കുൎബ്ബാന ചൊല്ലുമ്പോഴും ഉപവാസത്തോടുകൂടെ ചൊല്ലുകയും കൈക്കൊൾകയും ചെയ്ക, ദുഃഖവെള്ളിയാഴ്ച സ്ലീബാമരം ചുംബിക്കു, ജ്ഞാനസ്നാനം ചെയ്യുന്നതിനോടു കൂടിതന്നെ കുട്ടികളെ തൈലാഭിഷേകം ചെയ്ക, മെത്രാന്മാരുടെ കൈമുത്തുക മുതലായവ ക്രിസ്താബ്ദം മൂന്നാം നൂറ്റാണ്ടിൽ ഊൎശ്ലേമിൽ നടപ്പുണ്ടായിരുന്നതായി ൩൮൫-ൽ ഊൎശ്ലേമിലേക്കു തീൎത്ഥയാത്ര ചെയ്തു എതെറിയാ എന്നു പേരായ ഒരു സ്ത്രീ പ്രത്യക്ഷസാക്ഷിയായി എഴുതിയിട്ടുണ്ടു. (ന്യൂയോൎക്ക് ചൎച്ച്മാൻ ൧൮൦൯. ജൂലയി ൯.)

മൂഢതകൾ എന്നു ഈ കാലത്തെ ചില യോഗ്യന്മാർ വിചാരിച്ചുവരുന്ന സുറിയാനിക്കാരുടെ ആചാരമൎയ്യാദകളെക്കുറിച്ചു ചരിത്രപണ്ഡിതന്മാരായ യോഗ്യന്മാർ എഴുതിയിരിക്കുന്നതു മേൽപ്രകാരമാണു. ൫-ാം നൂറ്റാണ്ടിൽ മൂന്നു സഭ യോജിച്ചിരുന്ന കാലത്തു ഐകകണ്ഠ്യേന അംഗീകരിക്കപ്പെട്ടിരുന്ന എല്ലാ ഉപദേശാചാരങ്ങളും സമ്മതിക്കപ്പെടണമെന്നു ഈയിടെ ഇംഗ്ലാണ്ടിൽ ബലമായി വാദിച്ചുവരുന്നതു ഓൎക്കുമ്പോൾ സകല ക്രിസ്ത്യാനിസഭകളാലും സ്വീകരിക്കപ്പെട്ടിരിക്കുന്ന നിഖ്യാപിതാക്കന്മാരുടെ നിശ്ചയം മൂഢതകൾ ആണെന്നു പറയുന്നവർ അല്ലയൊ മൂഢന്മാർ? നിഖ്യാവിശ്വാസപ്രമാണത്തിലെ ഓരൊ പദങ്ങളെയും വേദപുസ്തകം കൊണ്ടു തെളിയിക്കാൻ പ്രയാസമാണു. ആ വിശ്വാസപ്രമാണം വേദപു

സൂകത്തോടു തുല്യമായി വിചാരിക്കപ്പെട്ടിരിക്കുന്നു. എങ്കിലും ആ സൂനാദോസിലെ ശേഷം നിശ്ചയങ്ങൾ മൂഢതകളാണെന്നു വിചാരിച്ചുകൊള്ളണമെന്നത്രെ തൎക്കക്കാരുടെ വാദം.

അപ്പോസ്തോല സഭ ഏൎപ്പെടുത്തിയ വിശ്വാസാചാരങ്ങളോടു കൂട്ടുകയും അവയിൽനിന്നു കുറയ്ക്കുകയും ചെയ്യാതെ യഥാസ്ഥിതിയിൽ അവയെ പാലിച്ചുവരുന്നതു സുറിയാനി സഭയാണെന്നുള്ളതിനു ഇതും ഒരു ലക്ഷ്യമാകുന്നു.

---

## ജഡമയന്മാരോടു ഉപദേശം.

ഇഹലോകമാകുന്ന ഈ മായാപ്രപഞ്ചത്തിൽ കിടന്നുഴലുന്നവരായ നമുക്കു ഓരോരുത്തൎക്കും തിന്മയെ തിരിച്ചറിഞ്ഞുപേക്ഷിപ്പാനും നന്മയെ അറിഞ്ഞു പ്രവൃത്തിപ്പാനുംആയിട്ടു ഒരു ആത്മാവിനെ ദൈവം നൽകിയിട്ടുണ്ടു. ഇതത്രെ മനുഷ്യരും പ്രാണികളും തമ്മിലുള്ള പ്രധാന വ്യത്യാസം. എന്നാൽ മനുഷ്യർ സ്വാതന്ത്ര്യമുള്ളവരാകകൊണ്ടു ഈ വിവേചനാശക്തിയെ ഗണ്യമാക്കാതെ ഇതര ജന്തുക്കൾക്കു തുല്യമായിട്ടു ഓരൊ ദുഷ്പ്രവൃത്തികൾ ചെയ്തുവരുന്നു. നാം സ്വല്പമായി ആലോചിച്ചു നോക്കുന്നതായാൽ ഈ സ്വല്പമായ ഇഹലോക വാസം കഴിഞ്ഞിട്ടു നിത്യതയെന്നു ഒന്നുണ്ടെന്നും അതു നമ്മുടെ ഇഹലോക ജീവിതത്തെ ആശ്രയിച്ചിരിക്കുമെന്നും മനസ്സിലാക്കാവുന്നതാണു. മൃഗങ്ങൾക്കു ആത്മാവില്ലാത്തതുകൊണ്ടു അവ ഇവിടെ കുറെക്കാലം ജീവിച്ചിരുന്ന ശേഷം നശിച്ചുപോകുന്നു. എന്നാൽ നാം അപ്രകാരമല്ല, പിന്നെയൊ നമ്മിലുള്ള ദൈവത്തിന്റെ ആത്മാവു നാശമില്ലാത്തതാകകൊണ്ടു അതു നശിച്ചുപോകുന്നില്ല. നാം ദൈവകല്പനകളെ ആചരിച്ചുനടന്നാൽ നിത്യത പരമാനന്ദമേറിയതും അല്ലാത്ത പക്ഷം നിത്യത പരമദുഃഖകരവുമായിരിക്കുന്നതാണു. നമ്മുടെ ആത്മാവിന്നു നിത്യതയിൽ യാതൊരപകടവും വരാത്ത വിധത്തിൽ നടപ്പാൻ നാം ശ്രമിക്കാതെ സാത്താനോടു ചേൎന്നു അവന്റെ അടിമയെപ്പോലെ അവന്റെ ഇഷ്ടങ്ങളെ നിറവേറ്റുന്നവർ നാം ആയിതീരുന്നതു എത്ര പരിതപിക്കത്തക്ക ഒരു അവസ്ഥ ആണെന്നു ഓരോരുത്തരും ആലോചിച്ചു നോക്കിയാൽ അറിയാവുന്നതാണല്ലൊ. നമുക്കു ഇഹലോക ജീവിതം, നന്നാ കൂടിയാൽ തൊണ്ണൂറൊ നൂറൊ സംവത്സരമാണു. ഹാ! ഇതു എത്ര നിസ്സാരം നിത്യതയോടു സാമ്യപ്പെടുത്തിയാൽ ഇതു ഒന്നുമില്ലാത്തതുപോലെ തോന്നും. അതിനാൽ നന്നാ ചുരുങ്ങിയ ഈ സമയത്തെ നാം നമ്മുടെ ദൈവത്തിനായിട്ടു വ്യയം ചെയ്യണം. നിനക്കു വേദനകൾ നേരിട്ടേക്കാം, നിനക്കു ഉപദ്രവങ്ങൾ ഉണ്ടായേക്കാം, നിനക്കു മാനഹാനി സംഭവിച്ചേക്കാം, മരണം തന്നെയും നിനക്കു സംഭവിച്ചേക്കാം എങ്കിലും അവയെല്ലാം സ്വല്പനേരത്തേക്കു മാത്രമെ കാണുകയുള്ളൂ. ഈ സ്വല്പനേരത്തെ വേദന സഹിക്കാൻ പാടില്ലാത്ത നീ നിത്യമായിട്ടു കെടാത്ത തീയിൽ കിടക്കുന്നതെങ്ങിനെ. അതിനാൽ സഹോദരാ! നീ ഇപ്പോൾ തന്നെ ഉണരുക. ഇതാ കള്ള ഉപദേഷ്ടാക്കളും പകരുന്ന വ്യാധികളും, മഹാ വലിയ യുദ്ധങ്ങളും, പഞ്ഞവും ലോകമെങ്ങും നിറഞ്ഞിരിക്കുന്നു. ലോകാവസാനം ഇതാ വാതുക്കൽ നില്ക്കുന്നു. നിന്നെ തെറ്റിക്കുവാൻ സാത്താൻ ഇതാ പാഞ്ഞു അലറി നടക്കുന്നു. നീ ഇതു വല്ലതും ഓൎക്കുന്നുണ്ടൊ; അതോ നീ തിന്നു മദിച്ചും ഉല്ലസിച്ചും മോഷ്ടിച്ചും മറ്റും ഈ ലോക മനുഷ്യനായി നടക്കുകയാണൊ, അയ്യൊ! നീ ഇപ്രകാരം നടക്കുന്നപക്ഷം നിന്നെക്കുറിച്ചു ഇതാ നമ്മുടെ രക്ഷകൻ ഒലിവു മലയിൽനിന്നും നോക്കികൊണ്ടു വിങ്ങിപ്പൊട്ടികരയുന്നു. ഇതാ തന്റെ ആണിപ്പഴുതുകളിൽ നീ പിന്നേയും ആണി തറെക്കുന്നു. അയ്യൊ ഇതു എന്തു, നീ നിന്റെ പാപത്തെ വിട്ടുമാറാത്ത പക്ഷം ഇതാ നീ നിന്റെ രക്ഷകനെ കുലെക്കു ഏല്പിക്കുന്നു, മൃഗങ്ങൾ കൂടിയും അവയുടെ രക്ഷകനെ ഉപദ്രവിക്കുന്നതിനു സമ്മതിക്കുന്നില്ല. എന്നാൽ മൃഗത്തേക്കാൾ എത്രയും ശ്രേഷ്ഠമായിട്ടും ദൈവത്തിന്റെ സാദൃശത്തിലും സൃഷ്ടിക്കപ്പെട്ട നീ ഇതാ, തന്നെ കുലെക്കു ഏല്പിക്കുന്നു. നിന്റെ പേക്കൂലയൊ എരിഞ്ഞലറികൊണ്ടിരിക്കുന്ന നരകം ജഡമോഹങ്ങളെ നിറവേറ്റുന്ന നീ നിന്റെ ജഡത്തെ ഉപേക്ഷിച്ചിട്ടു ആത്മാവിനെ

പോററുക, അതിന്റെ മോഹത്തെ നിറവേററാൻ ശ്രമിക്ക. ജഡമയന്മാരെക്കുറിച്ചു ശു. പൌലൂസ ശ്ലീഹാ പറയുന്നതു, "അവരുടെ അവസാനം നാശമാകുന്നു. അവരുടെ ദൈവം അവരുടെ വയറും, അവരുടെ മഹത്വം അവരുടെ ലജ്ജയും, അവരുടെ വിചാരം ഭൂമിയിലും ആകുന്നു. (ഫിലി. ൩. ൧൯) മൃഗങ്ങൾക്കു വയറു പൊളക്കെ തിന്നണം തോന്നിയപോലെ നടക്കണം എന്നല്ലാതെ വേറെ യാതൊരുദ്ദേശവുമില്ല. മനുഷ്യരും ഇപ്രകാരം തുടങ്ങുന്നതു എത്ര കഷ്ടമാണു. മനുഷ്യർ ചെയ്യുന്ന മിക്ക പ്രയത്നങ്ങളും വയറിനെ ഉദ്ദേശിച്ചാണു" മിക്കവരും ജഡത്തെ പോഷിപ്പിക്കുന്നതിനു തരക്കേടില്ല എന്നുള്ളതിനു വേദവാക്യവും കണ്ടുപിടിച്ചുംകൊണ്ടാണു നടക്കുന്നതു. നാം ഒരു വയലിൽ നെല്ലു വിതച്ചാൽ നെല്ലും കളയും കൂടി കിളുത്തുവരുന്നു എന്നിരിക്കട്ടെ, അപ്പോൾ നാം ആ കളകളെ വളത്തുന്നപക്ഷം അവ നെല്ലിനെക്കാൾ ശക്തിയേറി നെല്ലിനെ കീഴ്പെടുത്തുന്നു. അതുപ്രകാരം തന്നെ ആത്മാവും ജഡവും കൂടി വളൎന്നുവരുമ്പോൾ നാം ജഡത്തിന്റെ ശക്തിയെ കുറെക്കാതെ ഇരുന്നാൽ അവ ആത്മശക്തിയെ കീഴ്പെടുത്തുന്നതിനു സംഗതിയായി തീരുമെന്നുള്ളതു എത്ര ലളിതമായിട്ടുള്ള ഒരു സംഗതിയാണു. ഇങ്ങനെ ജഡത്തെ ക്ഷീണിപ്പിക്കുന്നതിനും ആത്മാവിനെ ശക്തിപ്പെടുത്തുന്നതിനും "ഉപവാസം" എന്നതിന്റെ അൎത്ഥം "കൂടെ വസിക്ക" എന്നാണു വ്യാഖ്യാനിക്കുന്നതു. കൎത്താവു തന്നെ ഒരിടത്തു പറയുന്നു വായിക്കകത്തു പോകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ലാ അതിനാൽ തിന്നുന്നതിനു യാതൊരു തരക്കേടും ഇല്ലാ നാട്ടുകള്ളും ചാരായവും കുടിക്കരുതെന്നുമാത്രമെയുള്ളു. പിന്നെ എന്തും ആകാം. ഇങ്ങനെയാണു ചിലരുടെ മതം. ഈ കൂട്ടർ തങ്ങളുടെ ലൌകികജ്ഞാനംകൊണ്ടും തത്വശാസ്ത്രംകൊണ്ടും മാത്രമാണു തങ്ങളുടെ സഭയെ ക്രമപ്പെടുത്തിയിരിക്കുന്നതു. അതിനാൽ അവ മുഴുവനായിട്ടും ദൈവജ്ഞാനത്തിനു കീഴ്പ്പെടുന്നില്ല. ഓരൊ കാലത്തു ജഡമയന്മാരായ ഓരൊ ആളുകൾ ഉണ്ടാകുകയും അവൎക്കു സത്യസഭയിൽ സ്വാതന്ത്ര്യം ഇല്ലെന്നു തോന്നുകയും ചെയ്യുക നിമിത്തം തങ്ങളുടെ ജഡമോഹത്തിനു തക്കവണ്ണം വേദത്തെ വ്യാഖ്യാനിച്ചു ആളുകളെ പഠിപ്പിച്ചു സഭയെ ഉണ്ടാക്കി. അതിനാൽ ഓരോരൊ കാലത്തും ഓരോരുത്തരുടെ ഇഷ്ടപ്രകാരം അവയെ പരിഷ്കരിച്ചുകൊണ്ടിരിക്കും. സത്യസഭ അപ്രകാരമല്ലാ ഉണ്ടായതു, ശുദ്ധമുള്ള അപ്പോസ്തോലന്മാർ അടിസ്ഥാനപ്പെടുത്തി കല്പനകളെയും ചട്ടങ്ങളേയും നിയമിച്ചു. അതിനെ പിന്നെ തോന്നിയപോലെ മാററുന്നതിനു സമ്മതിക്കുന്നതല്ല. ദൈവത്തെ വന്ദിക്കുന്നവൻ അവനു തോന്നിയപോലെ അല്ല പിന്നെയൊ തന്റെ മഹത്വത്തിനും പദവിക്കും തക്കപോലെ വേണം അവരവരുടെ സ്വന്ത ഇഷ്ടപ്രകാരം നടക്കുന്നതിനു വിശുദ്ധ സഭ അനുവദിക്കായ്കകൊണ്ടത്രെ പുത്തനായി സഭകൾ ഉണ്ടാക്കീട്ടുള്ളതെന്നു ഏവൎക്കും അറിയാവുന്ന ഒരു സംഗതി ആണല്ലൊ.

പ്രിയ വായനക്കാരാ നീ ജഡത്തെ പോഷിപ്പിക്കുന്നവനൊ ആത്മാവിനെ പോഷിപ്പിക്കുന്നവനൊ എന്നു ആലോചിച്ചു നോക്കിട്ടു ജഡമോഹപ്രകാരം നടക്കുന്നവനല്ലെങ്കിൽ ഇപ്പോൾതന്നെ മനസ്സുതിരിയുക. നീ മാനസാന്തരപ്പെട്ടാൽ നിനക്കായിട്ടു ഒരുക്കിയിരിക്കുന്ന നിത്യഭാഗ്യത്തെ അനുഭവിക്കാം. നീ ആ പരമാനന്ദഭാഗ്യത്തെ അനുഭവിക്കേണമെന്നു ആഗ്രഹിക്കുന്നു എങ്കിൽ നിന്റെ മേൽ അധികാരം ഭരിക്കുന്ന സാത്താനോടും അവന്റെ കൂട്ടത്തോടും ഒരു വലിയ പോരിനെ പൊരുവാനുണ്ടു. അതിനായിട്ടു നമുക്കു കോട്ടയും ഒരു സഹായിയും ആവശ്യമാണു. അല്ലാത്തപക്ഷം അവൻ നമ്മെ തോല്പിച്ചുകളയും. ആയ്തിനാൽ ഈ കോട്ടയെക്കുറിച്ചു സ്വല്പമായി നമുക്കു ധ്യാനിക്കാം. ഈ കോട്ട വിശുദ്ധ സഭതന്നെയാണു. അതെ കൎത്താവു പാറമേൽ പണിയപ്പെട്ടിരിക്കുന്ന കോട്ടയാണു. ഇതിൽ നിന്നാൽ നമ്മുടെ ശത്രുവിനെ തോല്പിക്കാൻ പ്രയാസമില്ല. ഈ കോട്ടയെക്കുറിച്ചു (ശു. മത്താ. ൧൬, ൧൮)-ൽ കൎത്താവു പറയുന്നതു "ആയതിന്റെ നേരെ നരകത്തിന്റെ വാതിലുകൾ ബലപ്പെടുകയില്ല" എന്നത്രെ, ആയതുകൊണ്ടു ഈ കോട്ടയിൽ നില്ക്കുന്നവർ അതിന്റെ അതിരു വെളിക്കിറങ്ങാതെ സൂക്ഷിച്ചുകൊള്ളണം. ഇതിന്റെ അതിരു അതെ ഇതിന്റെ ഭിത്തി ശുദ്ധമുള്ള സഭയിലെ നിയമങ്ങൾ അത്രെ.

അവ നിനക്കു പ്രയാസമെന്നു തോന്നിയിട്ടു വെളിക്കിറങ്ങുന്നതു എത്ര ഭോഷത്വമാണു. ഒരു കോട്ടയിൽ കിടക്കുന്ന സൈന്യങ്ങൾക്കു, ഓരൊ നായകന്മാർ ഉണ്ടല്ലൊ. ആ നായകന്മാരെ അനുസരിക്കാത്തവരെ ശിക്ഷിക്കുമെന്നുള്ളതു തൎക്കമില്ലാത്ത സംഗ

തിയാണല്ലൊ. അനുസരണമുള്ളവരും ദൈവഭയമുള്ളവരും തങ്ങളുടെ അധികാരികളെ അനുസരിച്ചിട്ടു അവരുടെ വരുതിപ്രകാരം നടക്കും. എന്നാൽ ഇപ്പോൾ ചിലർ സഭ വേണ്ടതന്നും പട്ടക്കാരെ അനുസരിച്ചിട്ടാവശ്യമില്ലന്നും പറഞ്ഞുനടക്കുന്നുണ്ടു. ഇതു ദൈവഭയം ഇല്ലാഞ്ഞിട്ടത്രെ, ദൈവഭയമുള്ളവൻ തന്റെ മാതാവായിരിക്കുന്ന ദൈവത്തിന്റെ മണവാട്ടിയെ ആക്ഷേപിക്കയും അതിലെ നായകന്മാരാകുന്ന ദൈവത്തിന്റെസ്ഥാനാപതികളെ അനുസരിക്കാതിരിക്കയുംചെയ്യുമൊ ഇല്ല, ഒരികലും ഇല്ല. നമ്മുടെ പിതാക്കന്മാരാകുന്നഅപ്പോസ്തോലന്മാരാൽപാറമേൽഅടിസ്ഥാനപ്പെട്ടുത്തിയിരിക്കുന്ന ദൈവത്തിന്റെ തിരുസഭയുടെ അതൃത്തിയെ ഭേദപ്പെടുത്തണമെന്നു ആരാഗ്രഹിക്കുന്നവൊ അവൻ ദൈവത്തിൽനിന്നും അകലപ്പെട്ടവൻ. ഇതിനെക്കുറിച്ചു ജ്ഞാനികളുടെ ജ്ഞാനിയായ ശ്ലോമോൻ പറയുന്നതു "നിന്റെ പിതാക്കന്മാർ നിയമിച്ചിട്ടുള്ളതായ പണ്ടെയുള്ള അതൃത്തിയെ നീ നീക്കരുതു" (സുഭാ- ൨൨. ൨൮) എന്നാത്രെ ആയതുകൊണ്ടു നമുക്കു ഈ ബലമുള്ള കോട്ടയിൽ നമ്മുടെ നായകന്മാരാകുന്ന ദൈവത്തിന്റെ സ്ഥാനാപതികൾക്കു കീഴ്പെട്ടിരുന്നുകൊണ്ടു നമ്മുടെ ശത്രുവിനോടു പോരാടാം. നാം ഒരുവേള യുദ്ധത്തിൽ മരിച്ചാലും കോട്ടയിൽ കിടക്കും ശത്രുവിനു അടിമകളാകയില്ലാ. നാം നമ്മുടെ ശത്രുവിനു കീഴടങ്ങാതെ യുദ്ധംചെയ്തുമരിച്ചാൽദൈവംനമ്മെഇഷ്ടപ്പെടുംഅപ്പോൾനമുക്കുജയത്തിന്റെകിരീടം കിട്ടും. ഇതിനായിട്ടു ആഗ്രഹിക്കുന്നവർ വളരെ പ്രയാസപ്പെട്ടിട്ടാവശ്യമില്ല. എന്തുകൊണ്ടന്നാൽ നാം ശരിയായി നമ്മെ തനിക്കു ഏല്പിച്ചുകൊടുക്കുന്നപക്ഷം നമ്മുടെ ശത്രു വേഗത്തിൽ നമ്മിൽനിന്നു തോറ്റോടിപ്പോകും. (ശ്ലൂ. യാക്കോബ. ൪. ൭) ആകയാൽ നിങ്ങൾ ദൈവത്തിനു കീഴടങ്ങിയിരിപ്പീൻ. പിശാചിനോടു എതൃത്തുനില്പീൻ എന്നാൽ അവൻ നിങ്ങളിൽ നിന്നു ഓടിപ്പോകും. നാം രണ്ടു സംഗതിമാത്രം ചെയ്താൽ മതി. അതായതു ദൈവത്തിനു കീഴടങ്ങിയിരിക്കയും (൨) പിശാചിനോടു എതൃത്തുനില്ക്കയുമത്രെ. ഇത്രയും നാം ചെയ്യുന്നപക്ഷം നമ്മുടെ ശത്രു ഇതാ തന്നത്താൻ ഓടിപ്പോകുന്നു. പ്രിയമുള്ള വായനക്കാരാ നീ ഇപ്രകാരമുള്ളവനാണൊ, അതൊ പിശാചിനു കീഴടങ്ങി ദൈവത്തോടു എതൃത്തുനില്ക്കുന്നവനൊ എന്നു സ്വല്പം ആലോചിച്ചു നോക്കിയിട്ടു ദൈവത്തോടു എതൃത്തുനില്ക്കുന്നവനെങ്കിൽ വേഗം നീ തനിക്കു കീഴടങ്ങികൊടുക്ക, അല്ലാത്തപക്ഷം താൻ തോറ്റുപോകയില്ല പിന്നെ ഒന്നിനെതന്നെ പിടിച്ചു തന്റെ വിരോധികളാകുന്ന പിശാചിനേയും അവന്റെ കൂട്ടരേയും ഇടുന്നതിനായിട്ടു ഒരുക്കിയിരിക്കുന്ന ആ മഹാ വലിയ അഗ്നിനരകത്തിൽ ഇടും. ഇതു നീ നല്ലപോലെ ഓർത്തിട്ടുവേണം എന്തെങ്കിലും പ്രവൃത്തിപ്പാൻ. നീ സത്യസഭയെ ദൂഷിക്കുന്നവനെങ്കിൽ നീ ദൈവത്തോടു എതൃക്കയത്രെ. (ശ്ലൂ. മത്തായി. ൧൦. ൪൦) നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു, എന്നെ കൈക്കൊള്ളുന്നവൻ എന്നെ അയച്ചവനെ കൈക്കൊള്ളുന്നു. ഇവിടെ നിങ്ങളെ എന്നു പറഞ്ഞിരിക്കുന്നതു ദൈവത്തിന്റെ സ്ഥാനാപതികളെയത്രെ. അവരെ അനുസരിക്കുന്നവൻ ദൈവത്തെ അനുസരിക്കുന്നു, അവരെ ധിക്കരിക്കുന്നവൻ ദൈവത്തെ ധിക്കരിക്കുന്നു. അതിനാൽ നാം ദൈവത്തിനു കീഴടങ്ങിയിരിക്കാം.

നാം ദൈവത്തിനു കീഴടങ്ങുന്നെങ്കിൽ പിശാചിനോടെതൃക്കാതിരിപ്പാൻ നമുക്കു എങ്ങിനെ കഴിയും. ഹാ ഒരു പ്രകാരത്തിലും കഴികയില്ല. അവൻ നമ്മുടെനേരെ കൊണ്ടുവരുന്ന എല്ലാ പോരാട്ടത്തോടും നാം എതൃക്കണം. അവൻ ഉപവാസസമയത്തും പ്രാർത്ഥനസമയത്തും മറ്റും ഓരൊ വേദവാക്യം പറഞ്ഞുംകൊണ്ടു വന്നേക്കാം. എന്നാൽ നീ അവനു കീഴ്പെട്ടു കൊടുക്കരുതു, അവനോടു എതൃത്തുനില്ക്ക, അപ്പോൾ അവനെ ഓടിക്കുന്നതിനായിട്ടു എമ്മാനുവേൽ മഹാരാജാവു അതെ നിന്റെമേൽ അധികാരമുള്ള മഹാരാജാവു, തന്റെ മഹാ വലിയ സൈന്യത്തോടുകൂടി വരികയും നിന്റെ ശത്രുവിനെ തോല്പിക്കുകയും നിന്നെ ആനന്ദത്തിന്റെ പറുദൈസാ ആകുന്ന ആ നിത്യഭാഗ്യസ്ഥലത്തു ചേർത്തുകൊള്ളുകയും ചെയ്യും. ആകയാൽ കൊണ്ടു നമുക്കു ഇപ്പോൾതന്നെ അതെ രക്ഷയുടെ ഈ കാലത്തുതന്നെ ദൈവത്തിനു കിഴടങ്ങി പിശാചിനോടു എതൃത്തുനില്ക്ക. ആയതിനു ദൈവമായ കർത്താവു തന്റെ പരിശുദ്ധാത്മാവുമൂലം നമ്മെസഹായിക്കുമാറാകട്ടെ. ആമ്മീൻ.

ഡബ്ല്യൂ- പി. സി.

---

## മാർ ഗ്രീഗോറിയോസ് സ്മാരക സമ്മാനപരീക്ഷ.

മുളന്തുരുത്തി പള്ളിക്കാരാൽ ഏർപ്പെടുത്തപ്പെട്ട ഈ സ്മാരക സമ്മാനത്തിന്റെ രണ്ടാം പരീക്ഷ പോയ ധനുമാസത്തിൽ നടന്നതിന്റെ ഫലം താഴെ വിവരിക്കുന്നു. ഈയാണ്ടും മാർ ദീവന്നാസ്യോസ സിമ്മനാരി, തിരുവല്ലാ മാർ ഗ്രീഗോറിയോസ സ്മാരക ഹൈസ്ക്കൂൾ, മുളന്തുരുത്തി സെന്തോമ്മാസ സ്ക്കൂൾ, തുമ്പമൺ മാർ ഗ്രീഗോറിയോസ് സ്ക്കൂൾ ഈ നാലു സ്ക്കൂളുകളിൽ നിന്നുള്ള കുട്ടികൾ മാത്രമെ പരീക്ഷയിൽ ചേർന്നുള്ളു. ഇംഗ്ലീഷു പള്ളിക്കൂടങ്ങളിലെ ൩.ം ൨.ം ഫാറങ്ങളിൽ പഠിക്കുന്ന കുട്ടികൾക്കു ഇതിൽ ചേരാമെന്നു വച്ചിട്ടുണ്ടെങ്കിലും മേൽക്ലാസിലെ കുട്ടികളോടു മത്സരിപ്പാൻ ഭയന്നിട്ടായിരിക്കാം പുതുപ്പള്ളി, താഴത്തങ്ങാടി മുതലായ സ്ക്കൂളുകളിലെ കുട്ടികൾ പരീക്ഷയിൽ ചേരാഞ്ഞതെന്നു തോന്നുന്നു. കുന്നംകുളം ഹൈസ്ക്കൂളിൽ നിന്നും നിരണം മിഡിൽ സ്ക്കൂളിൽനിന്നും പരീക്ഷക്കു കുട്ടികളെ ചേർക്കാഞ്ഞതു എന്തുകൊണ്ടെന്നു മനസ്സിലാകുന്നില്ല. അടുത്ത ആണ്ടിൽ ഇവരും ശേഷം സ്ക്കൂളുകളും പരീക്ഷക്കു പഠിപ്പിക്കയും കുട്ടികളെ ചേർക്കയും ചെയ്യാത്ത പക്ഷം സമ്മാന സ്ഥാപകന്മാർക്കു ഇച്ഛാഭംഗത്തിനു ഇടയുണ്ടെന്നു പ്രത്യേകം ഓർപ്പിച്ചുകൊള്ളുന്നു.

പോയ പരീക്ഷയിൽ ൧-ാം സമ്മാനം തുമ്പമൺ സ്ക്കൂളിലെ ഒരു വിദ്യാർത്ഥിക്കാണ കിട്ടിയിരിക്കുന്നതു. ൨-ം ൩-ം സമ്മാനകാർക്കു തുല്യമായി മാർക്കു കിട്ടിയിരിക്കുന്നതിനാൽ ആ രണ്ടു സമ്മാന സംഖ്യകളും തുല്യമായി ഇവർക്കു ഭാഗിച്ചു കൊടുക്കപ്പെട്ടും.

൧-ാം സമ്മാനം തുമ്പമൺ സ്ക്കൂൾ വിദ്യാർത്ഥി ടി. ജി. സക്കറിയായിക്കു രൂപാ ൧൦.

൨-ാം സമ്മാനം മാർ ദീവന്നാസ്യോസ സിമ്മനാരി വിദ്യാർത്ഥി എം. ജി. ശമുയെൽ ശെമ്മാച്ചനു രൂപാ ൩.

൩-ാം സമ്മാനം തുമ്പമൺ വിദ്യാർത്ഥി വി. ജി. ജോർജ്ജിനു രൂപാ ൩.

മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ നിന്നു ൨൫ കുട്ടികൾ പരീക്ഷയിൽ ചേർന്നതിൽ ഒരാൾ ഒന്നാം ക്ലാസിലും ൧൨ പേർ ൨-ാം ക്ലാസിലും ജയിച്ചിരിക്കുന്നു.

തിരുവല്ലാ ഹൈസ്ക്കൂളിൽ നിന്നു ൨൧ കുട്ടികൾ ചേർന്നതിൽ ൨ പേരും മുളന്തുരുത്തി സ്ക്കൂളിൽ നിന്നു ൪ പേർ ചേർന്നതിൽ ൩ പേരും ൨-ാം ക്ലാസിൽ ജയിച്ചിരിക്കുന്നു.

തുമ്പമൺ സ്ക്കൂളിൽ നിന്നു ൧൮ പേർ ചേർന്നതിൽ രണ്ടാളുകൾ ൧-ാം ക്ലാസിലും ൨ പേർ ൨-ാം ക്ലാസിലും ജയിച്ചിരിക്കുന്നു.

അടുത്ത ആണ്ടത്തെ പരീക്ഷക്കു താഴെ പറയുന്ന പാഠവിഷയങ്ങൾ നിശ്ചയിച്ചിരിക്കുന്നു.

പഴയനിയമം. പുറപ്പാടു പുസ്തകം ൧.ാം അദ്ധ്യായം മുതൽ ൨൦-ാം അദ്ധ്യായം വരെ.

പുതിയനിയമം. വിശുദ്ധ ലൂക്കോസിന്റെ ഏവൻഗേലിയോൻ ൧-ാം അദ്ധ്യായം മുതൽ ൨൦-ാം അദ്ധ്യായം വരെ.

മതസംഗതികൾ. ൨൫ മുതൽ ൩൩ വരെ സംഗതികൾ. മനഃപാഠം. ക്യംന്താ പ്രാർത്ഥന പുസ്തകം ൪൯. ൫൦. ൫൧. പുറങ്ങളിൽ അടങ്ങിയ ൧൪൮, ൧൪൯, ൧൫൦ ഈ മസുമൂറാകൾ.

എന്നു ആജ്ഞാപ്രകാരം ഇ. എം. പീലിപ്പൊസ.
പരീക്ഷ കമ്മട്ടി സിക്രട്ടെറി.

കോട്ടയം ൧൦൮൭ മകരം ൨൦.

## ഒരു സക്കീട്ടു.

പ്രിയ പത്രാധിപരവർകളെ ഞാൻ എഴുതുന്ന ഒരു ഉപന്യാസത്തെ താങ്കളുടെ പത്രികയുടെ ഒരു കോണിൽ ചേർത്തുകാണ്മാൻ കാത്തിരിക്കുന്നു. ഞാൻ ഒരു നാടോടിയാണ. എന്റെ ഓട്ടത്തിൽ കണ്ടതും കേട്ടതുമായ ചില സംഗതികളെ താഴെ കുറിക്കുന്നു. കണ്ടതു പറഞ്ഞാൽ കണ്ണോത്തിനു കത്തി വെയ്ക്കുന്ന കാലമാണിതു. എങ്കിലും കണ്ടതു പറയാതിരിപ്പാൻ നിവൃത്തിയില്ലാ, കേട്ടോ സാറെ. യാക്കോബായ സുറിയാനിക്കാർ എല്ലാവരും വലിയ മൂഢന്മാരും തെറ്റുകാരുമാണെന്നല്ലെ നവീകരണക്കാരുടെ ഇടയിലുള്ള സംസാരം. ഇപ്പോൾ അതിനു പ്രത്യേകകാരണം പറയുന്നതു, സുവിശേഷവചനം പ്രസംഗിക്കുന്നവരെ തടസ്സം ചെയ്യു എന്നുള്ളതാണല്ലൊ ഒരു വലിയ ആക്ഷേപമായി പറയുന്നതു. സാറെ കുറെ ദിവസം മുമ്പ ബ്രദർ മിഷ്യൻകാരിൽ ഒരുത്തനായ നമ്പി ഉപദേശി അയിരൂർ മുതലായ സ്ഥലങ്ങളിൽ പ്രസംഗിക്കുമ്പോൾ അയിരൂർ കൊച്ചുകത്തനാർ, ഇവരെ നമ്മുടെ പള്ളികളിലും വീടുകളിലും കയറ്റി പ്രസംഗിപ്പിക്കരുതെന്നു പ്രസ്താവിക്കയും ടി. ഉപദേശിയെ തടസ്സപ്പെടുത്തി അയക്കയും ചെയ്തു. ഉപദേശി വിശന്നു ബുദ്ധിമുട്ടി ഒരു യാക്കോബായക്കാരന്റെ വീട്ടിൽ ചെന്നു. വീട്ടുകാരൻ അയാൾക്കു ഭക്ഷണം കൊടുപ്പാൻ ഒരുക്കം ചെയ്യുമ്പോൾ ടി. അച്ചൻ അവിടെയെത്തി വീട്ടുകാരനെ നിർബന്ധപ്പെടുത്തി ഉപദേശിക്കും കൂട്ടുകാർക്കും ഭക്ഷണം കൊടുപ്പിക്കാതെ ഇറക്കി അയച്ചുകളഞ്ഞു. ഇവരുടെ കയ്യിൽ ഇരുന്ന പുസ്തകം വേദപുസ്തകമല്ലാഞ്ഞിട്ടാണൊ സാറെ ഇദ്ദേഹം ഇങ്ങനെ ചെയ്തതു. നവീകരണക്കാർ ബ്രദർമിഷ്യൻകാരോടു ഇങ്ങനെ ചെയ്യാമെന്നും യാക്കോബായക്കാർക്കു നവീകരണക്കാരെ വിരോധിപ്പാൻ പാടില്ലെന്നുമുള്ള പ്രമാണം എവിടെനിന്നുണ്ടായി എന്നും അറിയുന്നില്ല. ഇവർ വടക്കൻ ദേശങ്ങളിൽ പ്രസംഗിപ്പാൻ പോയി. അവിടെവച്ചു ലഹള നടന്നതിനെപ്പറ്റി മിത്രം കുറെ കലശൽ കൂട്ടിയല്ലൊ. എന്നാൽ അയിരൂരച്ചൻ ചെയ്തപോലെയുള്ള പ്രവൃത്തി വടക്കക്കില്ല. അവർക്കു സഹിപ്പാൻ പാടില്ലാത്ത പ്രകാരം എന്തെങ്കിലും കാണുകയൊ കേൾക്കയൊ ചെയ്തതുകൊണ്ടായിരിക്കും ചിലർക്കു പ്രമോഷൻ കിട്ടിയതു. ഇവർ പരിശുദ്ധാത്മാവിനെ പ്രാപിച്ചവരാണു. ദൈവത്തിന്റെ കുഞ്ഞുങ്ങളാണു എന്നും മറ്റുമാണു സംസാരം. ചെല്ലുന്നടത്തൊക്കെ ആദ്യം സ്ത്രീയോഗമാണു നടത്തുന്നതു. അട്ടുകളപാത്രങ്ങൾ ഇരുന്നേ ഭക്ഷണം കഴിക്കയുള്ളു, വിധവയുടെ ഭവനത്തെ അന്തി പാർക്കയുള്ളു. ഇതുകളൊക്കെയും അനുഭവത്താൽ കണ്ടുവരുന്നതാണു. കേട്ടോ സാറെ നിങ്ങളുടെ ദൃഷ്ടിയിൽ വച്ചു നടന്ന ഒരു സംഭവം, ഒരു കൊല്ലം മുമ്പു തിരുനക്കര നവീകരണ പള്ളിയിൽ ഒരു വികാരി അച്ചൻ വന്നിരു

ന്നവല്ലൊ അദ്ദേഹം അവിടെ വന്നപ്പോഴെ കോടിമതെ ഒരു സ്ത്രീയോഗമല്ലെ ആദ്യം ആരംഭിച്ചതു. ഒടുവിൽ ഇടവകജനവും യോഗവും അപ്പോസ്തോലന്മാരും അറിയാതെ ഒരു ദിവസം രാവിലെ അച്ചൻ സ്വദേശത്തെക്കു മണ്ടികളഞ്ഞു. ഇതിനൊക്കെ കാരണം എന്തായിരുന്നു എന്നു ഞാൻ ഇപ്പോൾ പറയുന്നില്ലാ. എന്തിനധികം പറയുന്നു പറച്ചിൽപിഴച്ചതു നില പിഴക്കും. ഇതിനു എതിരു പറവാൻ ആരെങ്കിലും പുറപ്പെടുന്നു എങ്കിൽ എനിക്കു ഇതിലധികം പറവാനുണ്ടു. പറയിച്ചാൽ തട്ടിൻപുറത്തു പലക ഇല്ലായിരിക്കും. കേട്ടൊ സാറെ ഞാൻ ഇത്രയും പറഞ്ഞതുകൊണ്ടു ചിലൎക്കു എന്റെമേൽ നീരസവും ചിലൎക്കു സന്തോഷവും ഉണ്ടായേക്കാം. എങ്കിലും കാൎയ്യം പറയാതെ നിവൃത്തിയില്ലല്ലൊ. യാക്കോബായകാർ എല്ലാം നീതിമാന്മാരാണന്നല്ല ഞാൻ പറയുന്നതു, അവരിൽ പല തെറ്റുകൾ ഉണ്ടു. അവരെ ആക്ഷേപിക്കുന്ന കൂട്ടർ തന്നത്താൻ നീതീകരിക്കുന്നതിലാണു വ്യസനം നിങ്ങളിൽ പാപമില്ലാത്തവൻ കല്ലെയട്ടെ എന്നു കല്പിച്ചതുപോലെ മൎയ്യാദക്കാർ കുറം പറഞ്ഞിരുന്നെങ്കിൽ വേണ്ടതില്ലായിരുന്നു.

സഞ്ചാരി.

---

## വിശുദ്ധ കുൎബ്ബാന.

ഈ പേരിൽ ഒരു ചെറിയ പ്രബന്ധം മനോരമ ഉപപത്രാധിപർ മിസ്റ്റർ ടി. എൽ. തൊമ്മാസ അവർകൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. അതു മുഴുവൻ ഞങ്ങൾ വായിച്ചു നോക്കിയതിൽ രക്ഷെക്കു അത്യന്തം അപേക്ഷിതങ്ങളായ വിശുദ്ധ കൂദാശകളിൽ സൎവ്വത്ര പ്രധാനമായിരിക്കുന്ന കുൎബ്ബാനയുടെ രഹസ്യത്തെയും അതിൽ അന്തൎഭവിച്ചിരിക്കുന്ന ദിവ്യ ഉപദേശങ്ങളെയും സംബന്ധിച്ചു ചില ക്രിസ്ത്യാനികളുടെ ഇടയിൽ ഏറക്കുറെ പടൎന്നു വരുന്ന ദുരുപദേശങ്ങളെ യുക്തിപൂൎവ്വം വേദസാക്ഷികളോടു കൂടിയും ഇതിൽ ഖണ്ഡിച്ചിരിക്കുന്നു. അപ്പൊസ്തോല കാലം മുതൽ ഇന്നെവരെ എല്ലാ പ്രാചീന ക്രിസ്ത്യാനികളും ഐകകണ്ഠ്യേന വിശ്വസിച്ചു പോരുന്ന സത്യോപദേശങ്ങളെ ഈ ചെറിയ പുസ്തകം വെടിപ്പായി തെളിയിച്ചിട്ടുമുണ്ടു.

വിശുദ്ധ കുൎബ്ബാന കേവലം ഒരു കൎമ്മമൊ ആചാരമൊ അല്ല. അതു രക്ഷെക്കു അവശ്യം ഒഴിച്ചുകൂടാത്ത ഒരു വിശുദ്ധ കൂദാശയാകുന്നു. പാപമോചനവും നിത്യരക്ഷയും അതിന്മെൽ ആശ്രയിച്ചിരിക്കുന്നു. ഇത്ര വിലയേറിയ ഒരു കൂദാശയുടെ രഹസ്യോപദേശങ്ങളെ ക്രിസ്ത്യാനികൾ തെറ്റായി ധരിക്കയും വിശ്വസിക്കയും ചെയ്താൽ അതു നിത്യനാശത്തിന്നു ഹേതുവായിരിക്കും. ഈ കാലത്തു ആ സാരമേറിയ സംഗതിയിൽ പലരും തെറ്റി വിശ്വസിക്കയും അതു മൂലം നാശോന്മുഖന്മാരായിത്തീരുകയും ചെയ്തിട്ടുണ്ടു. അവരുടെ ദുരുപദേശങ്ങളെ പലരും മനസ്സറിയാതെ പിന്തുടരുകയും ചെയ്യുന്നു. അതിനാൽ ഈ ചെറിയ പുസ്തകം എല്ലാ ക്രിസ്ത്യാനികളും വായിക്കയും അതിൽ പ്രതിപാദിച്ചിരിക്കുന്ന വേദസാക്ഷികളെയും യുക്തികളെയും പഠിക്കയും ചെയ്യേണ്ടതു അത്യന്തം ആവശ്യമാകുന്നു. സുറിയാനിക്കാർ എല്ലാവരും ഈ പുസ്തകം വാങ്ങി വായിക്കുന്നു എന്നറിഞ്ഞാൽ ഞങ്ങൾ വളരെ കൃതാൎത്ഥന്മാരായിരിക്കും.

കോട്ടയം സുറിയാനിസിമ്മനാരിയിൽ സുറിയാനി പഠിപ്പിക്കുന്നതിനു ദി. ശ്രീ. മട്ടക്കൽ ആലക്സന്ത്രയോസു കത്തനാർ അവർകളെ കൂടെ ഈയാണ്ടു മുതൽ മല്പാനായി നിയമിച്ചിരിക്കുന്നു.

---

പ്രദക്ഷണത്തിൽ കുരിശു കൊണ്ടുനടക്കുന്ന ആചാരത്തിനു എതിരായി ചിലർ ലണ്ടൻ ബിഷൊപ്പിനോടു ആവലാധി പറഞ്ഞതിൽ ഈ നടപ്പു മിക്ക പള്ളികളിലും മുമ്പെതന്നെ ഉള്ളതാണെന്നു അതിനെ വിരോധിപ്പാൻ കാരണമില്ലെന്നും ബിഷൊപ്പു മറുപടി കൊടുത്തിരിക്കുന്നു.

---

അംഗ്ലിയാ സഭയിൽ സ്ഥിരീകരണത്തിനു ബിഷൊപ്പിന്റെ മുമ്പാകെ ഹാജരാക്കപ്പെടുന്ന പൈതങ്ങൾ പാപം ഏറ്റു പറഞ്ഞു കുമ്പസാരിച്ച ശേഷം വരേണ്ടതാണെന്നു വെർതിങ്ങ് എന്ന സ്ഥലത്തു സെൻറ അണ്ട്രൂവിന്റെ പള്ളിയിലെ പട്ടക്കാർ നിഷ്ബന്ധിക്കുന്നതിൽ വച്ചു ചില ക്രിസ്ത്യാനികൾ ബിഷൊപ്പിനോടു ആവലാധി പറഞ്ഞിട്ടു ബിഷൊപ്പു ആ ആവലാധിയെ സ്വീകരിച്ചിട്ടില്ല.

---

പരീക്ഷാ ഫലങ്ങൾ.—മാർ ദീവന്നാസ്യോസു സിമ്മനാരിയിൽ നിന്നു ഈയാണ്ടു ൧൪ കുട്ടികളും തിരുവല്ലാ മാർ ഗ്രീഗോറിയോസ സ്മാരക ഹൈസ്ക്കൂളിൽ നിന്നു ൭ കുട്ടികളും കുന്നംകുളം മാർ ഇഗ്നാത്യോസ ഹൈസ്ക്കൂളിൽനിന്നു ൩ കുട്ടികളും ഈയാണ്ടു മട്രിക്കുലെഷ്യൻ പരീക്ഷയിൽ ജയിച്ചിരിക്കുന്നു. തിരുവല്ലായിലെ നമ്മുടെ സ്ക്കൂളിൽനിന്നു ൧ കുട്ടികളെ പരീക്ഷെക്കയച്ചതിൽ ൭-ം ജയശാലികളായിത്തീന്നു ആലോചിക്കുമ്പോൾ സംസ്ഥാനത്തുള്ള മിക്ക സ്ക്കൂളുകളിൽ വച്ചു നല്ലഫലം പുറപ്പെടുവിച്ചതു ഇതാണെന്നു പറയേണ്ടിയിരിക്കുന്നു.

---

കുർബ്ബാനയുടെ മദ്ധ്യത്തിൽ ഓരോ പ്രത്യേക സമയങ്ങളിൽ മണി അടിക്കുന്നതിനെ ആക്ഷേപിക്കുന്നവർ ഈ കാലത്തുണ്ടു. ഇംഗ്ലാണ്ടിൽ കെൻറിഷ ടൌണിൽ സെൻറ ലൂക്കിന്റെ പള്ളിയിൽ വിശുദ്ധ സംസർഗ്ഗം (കുർബ്ബാന) കഴിക്കുന്ന സമയം അപ്പവും വീഞ്ഞും വാഴ്ത്തുന്ന സന്ദർഭത്തിൽ പ്രത്യേകം മണി അടിക്കുവാൻ ഏർപ്പാടു ചെയ്യിരിക്കുന്നു എന്നു മാത്രമല്ല ഇതു പ്രാചീന സഭയിൽ നടപ്പുണ്ടായിരുന്നതും അംഗ്ലിയാസഭയിൽ നടപ്പാക്കിയാൽ കൊള്ളാമെന്നു കഴിഞ്ഞുപോയ ലണ്ടൻബിഷോപ്പു ക്രൈറ്റൻ ആഗ്രഹിച്ചതുമാണെന്നും പറയുന്നു.

---

മാർ ഗ്രീഗോറിയോസു സ്മാരക സമ്മാനപരീക്ഷ. ഇതിന്റെ റിപ്പോർട്ടു വേറൊരുഭാഗത്തു ചേർത്തിരിക്കുന്നു. തുമ്പമൺ സ്ക്കൂൾ രണ്ടു സമ്മാനത്തിനു അർഹത പ്രാപിച്ചതിൽ സന്തോഷിക്കയും അവിടെ ഈ വിഷയം പഠിപ്പിച്ച ഫാദർ യോശുവാ കത്തനാർ അവർകളെ ഞങ്ങൾ അനുമോദിക്കയും ചെയ്യുന്നു. പരീക്ഷക്കു പഠിപ്പിക്കയും കുട്ടികളെ അയക്കയും ചെയ്യാതിരിക്കുന്ന ശേഷം സ്ക്കൂളുകാരും അടുത്ത ആണ്ടത്തെ പരീക്ഷക്കു തയാറാകുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. പ്രത്യേകം കുന്നംകുളം, നിരണം, പുതുപ്പള്ളി, താഴത്തങ്ങാടി, വടകര ഈ സ്ക്കൂൾ മാനേജരന്മാർ ഈ കാൎയ്യത്തിൽ പ്രത്യേകം ദൃഷ്ടി വെക്കണമെന്നു അപേക്ഷിക്കയും ചെയ്യുന്നു.

---

ഇംഗ്ലാണ്ടിൽ റോമ്മാ സഭയുടെ വൎദ്ധനവിനെപ്പറ്റി ഒരു അംഗ്ലിയാക്കാരൻ എഴുതിയിരിക്കുന്നതിൽ താഴെ പറയുന്ന കണക്കു കാണിച്ചിരിക്കുന്നു.

അമ്പതു വൎഷത്തിനു മുമ്പു റോമ്മാ പട്ടക്കാരുടെ സംഖ്യ ൻ൭൭ ആയിരുന്നു. ഇപ്പോൾ ൩൭൭൯ ആയിരിക്കുന്നു. പള്ളികൾ ൬൭൫ ആയിരുന്നു. ഇപ്പോൾ ൧൮൨൭ ഉണ്ടു. സന്യാസാശ്രമങ്ങൾ ൨൩ ഉണ്ടായിരുന്നു. ഇപ്പോൾ ൭൫൭ ഉണ്ടു. ഇംഗ്ലാണ്ടിൽ വേദ പുസ്തക പ്രചാരവും വേദ അറിവും വൎദ്ധിക്കും തോറും റോമ്മാ "മൂഢതകൾ" വൎദ്ധിച്ചുവരുന്നു എന്നു ഇതുകൊണ്ടു കാണാം. റോമ്മാക്കാരും സുറിയാനിക്കാർ മുതലായ കിഴക്കൻ ക്രിസ്ത്യാനികളും കണ്ടിട്ടില്ലാത്ത വേദപുസ്തക രഹസ്യം സ്വദേശത്തുള്ള സ്വജാതികൾക്കു വെച്ചുകൊടുക്കാതെ അതുംകൊണ്ടു മിഷ്യനറിമാർ മറുനാട്ടിലെക്കു കടന്നുകളഞ്ഞതു ശോചനീയം തന്നെ.

---

## ആലുവാ സിമ്മനാരി പണിവകക്കു പള്ളികളിൽനിന്നും പിരിഞ്ഞുവരവു.

| | | രൂ. | ണ. | സ. |
|---|---|---|---|---|
| അങ്കമാലി പള്ളിയിൽനിന്നും പിരിഞ്ഞുവരവു | | ൪൦ | ൧൧ | ൧൦ |
| പറവൂർ പള്ളിയിൽ നിന്നും | ,, | ൨൬൬ | | |
| പള്ളിക്കരപള്ളിയിൽ നിന്നും | ,, | ൧൯ | | |

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| അയിരൂർ പുളിയോട്ടിൽ ചാക്കൊ | ,, | ൧ | ൧൪ | |
| കാട്ടൂർ ബ: പള്ളിയോഗത്തിൽനിന്നും | | ൧ | ൧൪ | ൮ |
| വള്ളംകുളം മോണോത്തു മാത്തു | ,, | ൩ | | |
| കോഴഞ്ചേരി കരിപ്പാലമേമുറിയിൽ യൌസെപ്പു മത്തായി | | ൧ | ൧൪ | |
| കുമരകം ബ: പള്ളിയോഗം | | ൧ | ൧൪ | |
| ടി. തുണ്ടത്തിൽ അബ്രാഹം | ,, | ൧ | ൧൪ | |
| ടി. വാഴക്കളത്തിൽ ചാക്കൊ | ,, | ൧ | | |
| ടി. കരുമച്ചേരിൽ ഇട്ടി | ,, | ൧ | | |
| ടി. വടക്കേത്തുശെരിൽ ബ: യൌസെപ്പു കത്തനാരു | ,, | ൧ | | |
| ടി. പള്ളത്തുശെരിൽ ഇട്ടി ഉലഹന്നാൻ | ,, | ൧ | | |
| ടി. നല്ലാനിക്കൽ തൊമാ | ,, | ൧ | ൧൪ | |
| ടി. വരാപ്പുത്ര വക്കി | ,, | ൨ | | |
| ടി. മോഴിത്ര കൊച്ചുപാപ്പി | ,, | ൧ | | |
| ടി. എരട്ടപറമ്പിൽ കുറു | ,, | ൧ | | |
| ടി. ആഞ്ഞിലിപ്പറമ്പിൽ മത്തായി | ,, | ൧ | | |
| ടി. ഓലൂതറെ ചാണ്ടി | ,, | ൧ | | |
| കൊല്ലാട്ട് വാക്കപറമ്പിൽ ചാക്കൊ | ,, | ൧ | ൧൪ | |
| ടി. ചെമ്പകശെരിൽ ദത്തൊസ | ,, | ൧ | ൧൪ | |
| ടി. ഏലമല മാണി | ,, | ൨ | | |
| ടി. വൈക്കത്തു പുത്തൻപുരയിൽ കുഞ്ഞു | ,, | ൨ | ൧൬ | |
| എരമല്ലൂർ പാറക്കൽ മാണി കോരുതു | ,, | ൧ | ൧൪ | |
| കോട്ടയം ബ: ചെറിയ പള്ളിയോഗം | ,, | ൧ | ൧൪ | |
| ടി. വടശെരിൽ കോര ഇട്ടൂപ്പു | ,, | ൨ | ൧൪ | |
| ടി. പടിഞ്ഞാറെത്തലെക്കൽ കുഞ്ഞു | ,, | ൧ | ൧൪ | |
| ടി. മണലെപറമ്പിൽ ചാണ്ടി | ,, | ൧ | ൧൪ | |
| ടി. ബ: വേങ്കടത്ത അലക്സന്ത്രയോസ കത്തനാരു | ,, | ൧ | ൧൪ | |
| ടി. കരിശ്ശുംമൂട്ടിൽ ഉലഹന്നാൻ | ,, | ൧ | ൧൪ | ൨ |
| ടി. മാളിയെക്കൽ ചാണ്ടി | ,, | ൧ | ൧൪ | |
| ടി. വി. കെ. കോശിവക്കീൽ | ,, | ൧ | ൧൪ | |
| ടി. ഡിസ്ത്രിക്ട രജിസ്ത്രർ കുരുവിള വക്കി | ,, | ൧ | ൧൪ | ൮ |
| ടി. എം. ഒ. തോമ്മാസ വക്കീൽ | ,, | ൧ | ൧൪ | |
| ടി. കറപ്പുകച്ചവടം കുഴിമററം ചിറപ്പുറത്ത കൊച്ചിക്കാ | ,, | ൧ | ൧൪ | |
| ടി. ചിറക്കടവിൽ അബ്രാഹം | | ൧ | ൧൪ | |
| ടി. സുപ്രവൈസർ സി. ജെ. മാണി | ,, | ൧ | | ൨ |
| ടി. പി. കെ. കുര്യൻവക്കീൽ | ,, | ൧ | ൧൪ | |
| ടി. പുത്തൻപുരെക്കൽ കൊച്ചുമാത്തു | ,, | ൨ | | |
| ടി. പുത്തൻപ്പറമ്പിൽ ഇട്ടിയവിരാ മതൽപിടിക്കാരൻ | ,, | ൩ | | |
| ടി. മുട്ടമ്പുറത്തു ഇട്ടൂപ്പു | | ൨ | | |
| ടി. പുത്തൻപറമ്പിൽ കോര | ,, | ൧ | ൧൪ | ൮ |
| ടി. പള്ളത്തുശ്ശേരിൽ കുര്യൻ | ,, | ൨ | | |
| ടി. സി. സി. ചെറിയാൻ | ,, | ൧ | ൧൪ | |
| ടി. തെക്കെതലെക്കൽ കുര്യൻവക്കീൽ | ,, | ൧ | | |
| ടി. കൊച്ചുപുരെക്കലായ കല്ലുപുരെക്കൽ കോര | ,, | ൧ | ൧൪ | |
| | | ൧ | | |